ക്രൈസ്തവ
# കാഹളം
ഫെബ്രുവരി 2016




## കരുണയുടെ കരങ്ങൾ നീട്ടി ജന്മശതാബ്ദി

**100**
സംരംഭങ്ങൾ
സ്ഥാപനങ്ങൾ
വ്യക്തികൾ
ആശയങ്ങൾ
ഇടപെടലുകൾ




മറിയം പറഞ്ഞു: എന്റെ ചിത്തം എന്റെ രക്ഷകനായ ദൈവത്തിൽ ആനന്ദിക്കുന്നു. അവിടുന്ന് തന്റെ ദാസിയുടെ താഴ്മയെ കടാക്ഷിച്ചു. ശക്തനായവൻ എനിക്ക് വലിയകാര്യങ്ങൾ ചെയ്തിരിക്കുന്നു. അവിടുത്തെ ഭക്തരുടെ മേൽ തലമുറകൾ തോറും അവിടുന്ന് കരുണ വർഷിക്കും. *(ലൂക്കാ 1:46-50)*

ക്രൈസ്തവ കാഹളം
വാല്യം 77 ലക്കം 2
ഫെബ്രുവരി 2016






# ഉള്ളടക്കം














എഡിറ്റോറിയൽ

# എല്ലാവർക്കും അഭിമാനിക്കുവാൻ ഒരു തിരുമേനി

അഭിവന്ദ്യ ആർച്ചുബിഷപ്പ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ ജന്മശതാബ്ദി അവസാനിക്കുകയാണ്. ഫെബ്രുവരി 16-ന് രാജ്യ തലസ്ഥാനമായ ന്യൂഡൽഹിയിൽ ഉപരാഷ്ട്രപതി ശ്രീ. ഹമീദ് അൻസാരിയാണ് ഒരു വർഷം നീണ്ടുനിന്ന ജന്മശതാബ്ദി ആഘോഷങ്ങൾക്ക് പരിസമാപ്തി കുറിക്കുന്നത്. ഒരു വർഷം നീണ്ടു നിന്ന പരിപാടികൾക്ക് രൂപം കൊടുക്കുവാൻ അഭിവന്ദ്യ കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവാ ഒരു യോഗം തിരുവനന്തപുരത്ത് വിളിച്ചുചേർത്തപ്പോൾ എല്ലാവരും ഒരേ സ്വരത്തിൽ പറഞ്ഞ കാര്യം തിരുമേനിയുടെ ജീവിതത്തോടു ചേർന്നു പോകുന്ന പരിപാടികളായിരിക്കണം ശതാബ്ദിയോടനുബന്ധിച്ച് ആവിഷ്കരിക്കുന്നത്. കാരുണ്യത്തിന്റെ നീർച്ചാലുകൾ ഒഴുകുന്ന പരിപാടികൾ ഒന്നൊന്നായി തയ്യാറാക്കി. കാൻസർ രോഗികൾക്കൊരു ആശ്വാസഭവനം, തരിശായ ഭൂമി കൃഷി ചെയ്യുന്നു, ആശുപത്രികളിൽ ഉച്ചഭക്ഷണം, നൂറു യുവതികൾക്ക് വിവാഹ സഹായം, ഗ്രാമവികസന പദ്ധതി, ഗവേഷണത്തിനു സ്കോളർഷിപ്പ്, തുടങ്ങിയ പരിപാടികളാണ് ആവിഷ്കരിച്ചതും നടപ്പിലാക്കിയതും. അടുത്ത തലമുറക്ക് അഭിവന്ദ്യ പിതാവിനെക്കുറിച്ച് പഠിപ്പിക്കുന്നതിനായി ലോകത്തിന്റെ വിവിധ ഭാഗങ്ങളിലായി 100-ലധികം അനുസ്മരണ പ്രഭാഷണങ്ങളാണ് നടത്തിയത്.

ജന്മശതാബ്ദി ആഘോഷങ്ങൾ ചില കാര്യങ്ങൾ നമ്മെ ഓർമ്മപ്പെടുത്തി, ചില കാര്യങ്ങൾ നമ്മെ പഠിപ്പിച്ചു. എല്ലാവർക്കും അഭിമാനിക്കുവാൻ ദൈവം ഒരു തിരുമേനിയെ തന്നിരിക്കുന്നു. തിരുമേനി നമ്മെ വിട്ടു പിരിഞ്ഞിട്ട് 21 വർഷങ്ങൾ കഴിഞ്ഞിരിക്കുന്നു. പക്ഷേ ആ ഓർമ്മകൾ എത്രയോ സജീവമാണ്. ശതാബ്ദി വർഷപരിപാടികൾക്കിടയിൽ തിരുമേനി നമ്മുടെയിടയിൽ ഒന്നുകൂടി വന്നു ജീവിച്ച അനുഭവം. അനേകം സ്ഥലങ്ങളിൽ നടന്ന ശതാബ്ദി അനുസ്മരണപ്രഭാഷണങ്ങൾ എത്രയോ ഹൃദ്യമായിരുന്നു. ഇതര മതസ്ഥരായ ആളുകൾ എത്ര താൽപ്പര്യത്തോടെയാണ് തിരുമേനിയെ സ്മരിച്ച് ഓർമ്മകൾ പങ്കുവക്കുന്നത്. എല്ലാവർക്കും വേറിട്ടൊരു അനുഭവം പങ്കുവക്കാനായിട്ടുണ്ട്. തിരുമേനിയെകുറിച്ച് അഭിമാനിക്കുവാൻ എല്ലാവർക്കും ഓരോ കാരണങ്ങളുണ്ട്. എന്നാൽ അടുത്തറിയുമ്പോൾ തിരുമേനി അതിൽ നിന്നെല്ലാം എത്രയോ മുകളിലാണ്. രൂപതകളിൽ നിന്നും ഉയർന്നു നില്ക്കുന്ന സഭാപിതാവ്, ബഥനിയിൽ നിന്നും ഉയർന്നു നില്ക്കുന്ന സന്ന്യാസത്തിന്റെ പ്രഭ. സ്വന്തം സഭയിൽ നിന്നും ഉയർന്നു നില്ക്കുന്ന സഭൈക്യത്തിന്റെ പ്രേഷിതൻ, സ്വന്തം മതത്തിൽ നിന്നും ഉയർന്നു നില്ക്കുന്നു സർവ്വസാഹോദര്യം. ഇതെല്ലാമായിരുന്നു മാർ ഗ്രിഗോറിയോസ് തിരുമേനി. അതുകൊണ്ടു തന്നെ ആ ജീവിതവും ജീവിതസന്ദേശവും ഏതു കാലഘട്ടത്തിലും പ്രസക്തമാണ്. അന്യമായിക്കൊണ്ടിരിക്കുന്ന നന്മകളുടെ നീർച്ചാലുകളാണ് മാർ ഗ്രിഗോറിയോസ് തിരുമേനിയിൽ നിന്നും ലോകം സ്വീകരിച്ചത്. എത്ര പറഞ്ഞാലും എഴുതിയാലും മതിയാവില്ല. 'സ്നേഹം മമദീപം' എന്ന് സ്വന്തം ജീവിതം കൊണ്ട് നമുക്ക് ആദർശം എഴുതി തന്ന പുണ്യപിതാവിന് ആദരാഞ്ജലികൾ.

**ഫാ. ബോവസ് മാത്യു**
ചീഫ് എഡിറ്റർ
9447661943



പിതൃമൊഴി

# കരുണയും കരുതലും

ഭാഗ്യസ്മരണാർഹനായ ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ ജന്മശതാബ്ദിക്ക് തിരശ്ശീല വീണു. കാരുണ്യത്തിന്റെ വറ്റാത്ത ഉറവകൾ പാവപ്പെട്ടവർക്കു നൽകിയ ഒരു പിടി പരിപാടികളായിരുന്നു ജന്മശതാബ്ദിയോടനുബന്ധിച്ച് തയ്യാറാക്കിയത്. അഭിവന്ദ്യ പിതാവിന്റെ ജീവിതത്തോട് ഏറ്റവും ചേർന്നുപോകുന്ന കർമ്മപരിപാടികളായിരുന്നു എല്ലാം. പിതാവിന്റെ പേര് കേൾക്കുമ്പോൾ നമ്മുടെ മനസ്സിലേക്ക് ഓടിവരുന്നത് കരുണയും കരുതലുമാണ്. കരുണാർദ്രമായ മനസ്സും കരുതുന്ന കരങ്ങളും. കൈകൾ കൂപ്പി പിടിച്ച് നമ്മുടെ മദ്ധ്യേ എത്തിച്ചേരുന്ന തിരുമേനി ഇന്നും ജനമനസ്സുകളിൽ നിറഞ്ഞുനില്ക്കുന്നത് കാണുമ്പോൾ ഏറെ അഭിമാനം തോന്നുന്നു. തിരുമേനിയുടെ ജീവിതവും ദർശനവും ആഭിമുഖ്യങ്ങളും പുതിയ തലമുറയെ പരിചയപ്പെടുത്തുന്നതിനായി വിവിധ സ്ഥലങ്ങളിൽ നൂറിലധികം അനുസ്മരണ പ്രഭാഷണങ്ങൾ നടന്നപ്പോൾ കാണുവാൻ കഴിഞ്ഞ ഒരു കാര്യം ഏറെ ആവേശത്തോടെ അനേകർ തിരുമേനിയെക്കുറിച്ച് അനുഭവങ്ങൾ പങ്കുവയ്ക്കുന്നതും ശ്രോതാക്കൾ ഏറെ താൽപര്യത്തോടെ അത് ശ്രവിക്കുന്നതുമാണ്. പ്രസംഗിച്ചവരെല്ലാം പങ്കുവയ്ക്കുന്ന ഒരു കാര്യം, തിരുമേനി അവരോടെല്ലാം പുലർത്തിയ ആഴമായ വ്യക്തിബന്ധം, പാവപ്പെട്ടവരോടുള്ള പരിഗണന. എല്ലാവരും ആവർത്തിച്ച് പറഞ്ഞ കാര്യം ഇതുതന്നെ ആയിരുന്നു. തിരുമേനിയും തിരുമേനി ഉയർത്തിപ്പിടിച്ച ആദർശങ്ങളും എല്ലാ കാലഘട്ടത്തിലും പ്രസക്തമാണെന്ന് ശതാബ്ദി ആഘോഷം നമ്മെ ഓർമ്മിപ്പിക്കുന്നു. ജാതിയും മതവും വിശ്വാസങ്ങളും പ്രത്യയശാസ്ത്രങ്ങളും വേർതിരിവുകൾ സൃഷ്ടിക്കുന്ന ഒരു കാലഘട്ടത്തിലാണ് ഈ ജന്മശതാബ്ദി നടന്നത്. എന്നാലും നമ്മുടെ പൊതുസമൂഹം കലവറയില്ലാത്ത പിൻതുണയും പ്രോൽസാഹനവുമാണ് നൽകിയത്. തന്റെ സ്നേഹത്തിനും കരുതലിനും ഒരിക്കലും അതിർവരമ്പുകൾ നിശ്ചയിക്കാത്ത മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ കാര്യത്തിലും ആരും അതിർവരമ്പുകൾ നിശ്ചയിച്ചില്ല. വലിയൊരു സമൂഹത്തിന്റെ കലവറയില്ലാത്ത പിൻതുണയും പിൻബലവും ഒരിക്കലും മറക്കുവാൻ കഴിയില്ല. പാവപ്പെട്ടവർക്കും അവരുടെ ഉന്നമനത്തിനുമായി ജീവിച്ച തിരുമേനിയെ ഹൃദയത്തിൽ ഏറ്റുവാങ്ങിയ എല്ലാവരോടും നന്ദിയുണ്ട്. ശതാബ്ദിയോടനുബന്ധിച്ച് ആവിഷ്കരിച്ച എല്ലാ പരിപാടികളും പാവപ്പെട്ട മനുഷ്യരെ മുന്നിൽകണ്ടുകൊണ്ടായിരുന്നു. പിരപ്പൻകോട് ആരംഭിച്ച കാൻസർ കെയർഹോം, കാൻസർ ബാധിതരായ അനേകർക്ക് അത്താണിയാകുമെന്നതിൽ സംശയമില്ല. ഒരു

കാലഘട്ടത്തിൽ സമൂഹത്തിൽ എല്ലാവരാലും ഉപേക്ഷിക്കപ്പെട്ട കുഷ്ഠ രോഗികൾക്കുവേണ്ടി മാർ ഗ്രിഗോറിയോസ് തിരുമേനി ആരംഭിച്ച ആശു പത്രി വളപ്പ് ഇന്ന് അനേകായിരങ്ങളുടെ ആരോഗ്യപ്രശ്നങ്ങൾക്ക് പരി ഹാരമായി മാറിയിരിക്കുന്നു. കേരളത്തിലെ മാധ്യമങ്ങൾ ജന്മശതാബ്ദി ആഘോഷങ്ങളോടും പദ്ധതികളോടും പുലർത്തിയ തികച്ചും പ്രോൽസാ ഹനജനകമായ സമീപനം ഏറെ പ്രശംസനീയമാണ്.

ജന്മശതാബ്ദി ആഘോഷങ്ങൾ സമാപിക്കുമ്പോൾ ഇതിന്റെ വിജ യത്തിനായി അക്ഷീണം പ്രയത്നിച്ച അഭിവന്ദ്യ സാമുവൽ മാർ ഐറേനി യോസ് തിരുമേനി, വികാരി ജനറൽമാർ, വൈദികർ, സന്ന്യസ്തർ, സമർപ്പി തർ, സർവ്വോപരി ദൈവജനം, പൊതുപ്രവർത്തകർ എന്നിവരെ ഹൃദയം തുറന്ന് അഭിനന്ദിക്കട്ടെ. കാലത്തിനപ്പുറത്തേക്ക് ദൃഷ്ടികൾ പായിച്ചും കാലാവസ്ഥയെ ചൂണ്ടിക്കാണിച്ചും മനസ്സിനെയും മരത്തേയും മണ്ണിനെയും സ്നേഹിച്ച മാർ ഗ്രിഗോറിയോസ് തിരുമേനി തന്റെ ജീവിതപ്രമാണത്തെ “സ്നേഹം മമദീപം” എന്നും കൈവിടാതെ ജീവിച്ചു, ഗൗരവമായ സംഘർഷങ്ങൾക്കിടയിലും.

ദീപ്തമായ ആ ഓർമ്മയ്ക്കു മുൻപിൽ ശിരസ് നമിക്കുന്നു!

സ്നേഹപൂർവ്വം

നിങ്ങളുടെ പിതാവ്,

+Baselios Cleemis

**✠കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ്**
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്



# 100
# ശതവൽസര പ്രഭയിൽ



**ഫാ. ഷീൻ പാലക്കുഴി**
മാർ ഇവാനിയോസ് കോളേജ്,
തിരുവനന്തപുരം

മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് 41 വർഷക്കാലം അനുഗ്രഹപൂർണ്ണമായ നേതൃത്വം നൽകുകയും തിരുവനന്തപുരം മേജർ അതിഭദ്രാസനത്തിന്റെ അധ്യക്ഷനായിരിക്കുകയും ചെയ്ത ഭാഗ്യസ്മരണാർഹനായ ആർച്ചുബിഷപ്പ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ ജന്മശതാബ്ദി വർഷമായിരുന്നു ഇത് (1916–2016). നൂറു വർഷങ്ങൾക്കപ്പുറത്ത് ഉദയം കൊണ്ട ആ ദിവ്യജ്യോതിസ്സ് ഇന്നും അസ്തമിക്കാതെ സഭയ്ക്കും പൊതുസമൂഹത്തിനും അനശ്വര പ്രകാശമായി നിലകൊള്ളുന്നു. വെളിച്ചം വിതറിയ ആ ജീവിതത്തിന്റെ ഏടുകളിലേക്കുള്ള കൃതജ്ഞതാപൂർവ്വമായ ഒരു തിരിഞ്ഞുനോട്ടമാണ് ജന്മശതാബ്ദി വർഷത്തിന്റെ നിയോഗം. വന്ദ്യ പിതാവിന്റെ ജീവിതവും ദർശനങ്ങളും തീക്ഷ്ണമായി ഓർമ്മപ്പെടുത്തിക്കൊണ്ടുള്ള, മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തലവനും പിതാവുമായ മോറാൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാ ബാവായുടെ ഇടയലേഖനം ജന്മശതാബ്ദിവർഷം വിവിധ പരിപാടികളോടെ ഏറ്റവും ഉചിതമായി അചരിക്കാൻ ആഹ്വാനം ചെയ്തു. 2015 ഫെബ്രുവരി 17–ാം തീയതി ബഹു. സംസ്ഥാന മുഖ്യമന്ത്രി ശ്രീ. ഉമ്മൻചാണ്ടി ഉദ്ഘാടനം ചെയ്ത ജന്മശതാബ്ദിയാചാരണത്തിന്റെ, നന്മകൾ വിതറിയ കർമ്മപരിപാടികളിലൂടെ, വന്ദ്യപിതാവിന്റെ ജീവിതദർശനത്തിന്റെ ഏറ്റവും പ്രധാനപ്പെട്ട ചില ഏടുകളിലൂടെ, ഒരു ധ്യാനപൂർവ്വമായ സഞ്ചാരം.



## കാരുണ്യത്തിന്റെ അടയാളമായി കാൻസർ കെയർഹോം

ന്മശതാബ്ദിയാഘോഷങ്ങളുടെ ഭാഗമായി ആർച്ചുബിഷപ്പ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ ജീവിത സ്മാരകമായി, അദ്ദേഹത്തിന്റെ നാമധേയത്തിൽ പിരപ്പൻകോട് സെന്റ് ജോൺസ് മലങ്കര മെഡിക്കൽ വില്ലേജിൽ ആരംഭിച്ച കാൻസർ കെയർ ഹോം ഈ കാരുണ്യവർഷത്തിൽ സമൂഹത്തിന് ഉദാത്തമായ ഒരു സമ്മാനമാണ്. കാൻസർ എന്ന മഹാരോഗത്തിന്റെ വേദനകളിലൂടെ കടന്നുപോയ വ്യക്തി എന്ന നിലയിൽ ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനി സ്വർഗ്ഗത്തിലിരുന്നുകൊണ്ട് ഈ സംരംഭത്തെ ആനന്ദത്തോടെ തീർച്ചയായും ആശീർവദിക്കുന്നുണ്ടാവണം. അശരണരോടും ആലംബഹീനരോടും വന്ദ്യപിതാവിന്റെ ഹൃദയത്തിൽ നിന്നൊഴുകിയ കരുണയുടെ ഉറവ ഇന്നും നിലയ്ക്കാതെ സമൂഹമധ്യത്തിലേക്ക് ഒഴുകിപ്പരക്കുന്നതിന് ഈ സംരംഭം കാരണമായിത്തീരും.




2015 മാർച്ച് 19-ാം തീയതി കാൻസർ കെയർ ഹോമിന് അഭിവന്ദ്യ കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവാ തറക്കല്ലിട്ട് പണിയാരംഭിക്കുകയും 9 മാസം കൊണ്ട് ഏകദേശം രണ്ടരകോടി രൂപ ചെലവഴിച്ച് റിക്കോർഡ് വേഗത്തിൽ കെട്ടിടത്തിന്റെ പണി പൂർത്തിയാക്കി 2016 ജനുവരി മാസം 16-ാം തീയതി ഉദ്ഘാടനം ചെയ്ത് ശുശ്രൂഷയാരംഭിക്കുകയും ചെയ്തു. ഈ പദ്ധതിയുടെ സാഫല്യത്തിനായി തിരുവനന്തപുരം മേജർ അതിരൂപതയിലെ ഇടവകകൾ, സ്ഥാപനങ്ങൾ, മറ്റ് അദ്യുദയകാംക്ഷികൾ എന്നിവരിൽ നിന്നായി ഏകദേശം ഒരു കോടി അൻപതു ലക്ഷം രൂപ സമാഹരിക്കാൻ സാധിച്ചു. കാൻസർ രോഗബാധിതരായ ആളുകൾക്ക് ജാതിമതഭേദമന്യേ തങ്ങളുടെ ജീവിതത്തിന്റെ അവസാനനാളുകളിൽ പരണചരണം ലഭിക്കുന്നതിനുള്ള അത്താണിയായി ആർച്ചുബിഷപ്പ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് കാൻസർ കെയർ ഹോം മാറുമെന്നതിൽ സംശയമില്ല.

## ദർശന വെളിച്ചം തൂകിയ പ്രഭാഷണ പരമ്പരകൾ

ജീവിതത്തിന്റെ സമസ്ത മേഖലകളെയും പറ്റി അറിവും അനുഭവവും ആർജ്ജിച്ചെടുത്ത, സമഗ്രവ്യക്തിത്വത്തിനുടമയായ ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ ജീവിതദർശനങ്ങൾ വരും തലമുറയ്ക്ക് പകർന്നു







നൽകാനുള്ള പരിശ്രമമെന്ന നിലയിൽ രാജ്യത്തിനകത്തും പുറത്തും സ്മാരക പ്രഭാഷണങ്ങൾ നടത്തപ്പെട്ടു. വന്ദ്യപിതാവിന്റെ ജീവിതത്തോട് ബന്ധപ്പെട്ട കൃഷി, വികസനം, പരിസ്ഥിതി, തൊഴിൽ, ആരോഗ്യം, വിദ്യാഭ്യാസം, മതസൗഹാർദ്ദം തുടങ്ങിയ വിഷയങ്ങളെ അധികരിച്ചാണ് പ്രഭാഷണങ്ങൾ നടന്നത്. സമൂഹ മനസ്സാക്ഷിയിൽ നിന്നു വെളിച്ചം കെട്ടു പോകരുതെന്നാഗ്രഹിച്ച് കാലത്തിനു മുമ്പേ നടന്ന ആ യോഗിവര്യന്റെ കാലടികൾ






പുതിയ തലമുറയ്ക്ക് വഴികാട്ടിയാവണം. പിൻചെല്ലാൻ മാതൃകാജീവിതങ്ങൾ അന്യം നിന്നു കൊണ്ടിരിക്കുന്ന ഈ കാലത്ത് ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ ജീവിതദർശനങ്ങൾ വളരെ പ്രസക്തമാണ്.




വിവിധ രൂപതാ കേന്ദ്രങ്ങൾ, സന്ന്യാസിനീ ഭവനങ്ങൾ, സ്ഥാപനങ്ങൾ, ഇടവകകൾ എന്നിവ കേന്ദ്രീകരിച്ചാണ് സ്മാരക പ്രഭാഷണങ്ങൾ നടന്നത്. കേരളത്തിനു പുറമെ ഇന്തയിലെ വിവിധ പട്ടണങ്ങൾ, ഇന്ത്യക്കു പുറത്ത് റോം, ഫ്രാങ്ക്ഫർട്ട്, ലണ്ടൻ, അഡിലെയ്ഡ്, വാഷിംഗ്ടൺ, ഡാളസ്, ന്യൂയോർക്ക്, മസ്ക്കറ്റ്, കുവൈറ്റ്, ദുബായ് തുടങ്ങിയ സ്ഥലങ്ങളിലും പ്രഭാഷണങ്ങൾ നടന്നു. അഭിവന്ദ്യ മാർ ഗ്രിഗോറിയോസ് തിരുമേനി ഉയർത്തിപ്പിടിച്ച ആശയങ്ങളുടെ കാലിക പ്രസക്തിയെക്കുറിച്ച് സമൂഹത്തിലെ പ്രശസ്തരായ ആളുകൾ വിവിധ സ്ഥലങ്ങളിൽ പ്രഭാഷണം നടത്തി. 2015 മാർച്ച് 20-ന് അഞ്ചൽ സെന്റ് ജോൺസ് കോളേജിൽ വച്ച് പ്രഭാഷണപരമ്പര അത്യുന്നത കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്തു. മുൻ ഡി.ജി.പി. ശ്രീ. ജേക്കബ് പുന്നൂസ് പ്രഥമപ്രഭാഷണം നടത്തി. വിവിധ സ്ഥലങ്ങളിൽ മാർത്തോമാ വലിയ മെത്രാപ്പോലീത്ത ഫിലിപ്പൊസ് മാർ ക്രിസോസ്റ്റം തിരുമേനി, ആർച്ചുബിഷപ്പ് മാർ ജോസഫ് പൗവ്വത്തിൽ, ആർച്ചുബിഷപ്പ് സൂസൈപാക്യം, മലങ്കര സുറിയാനി കത്തോലിക്കാ സഭയിലെ അഭിവന്ദ്യ പിതാക്കന്മാർ, ചീഫ് സെക്രട്ടറി ജിജി തോംസൺ, സംസ്ഥാന ഡി.ജി.പി. ടി.പി. സെൻകുമാർ, മുൻ അംബാസിഡർ ശ്രീ. ടി. പി. ശ്രീനിവാസൻ, മുൻ ചീഫ് സെക്രട്ടറിമാരായ ഡോ. ഡി. ബാബുപോൾ, ജോൺമത്തായി, ആർ. രാമചന്ദ്രൻ നായർ, ലിസി ജേക്കബ്, കെ. ജയകുമാർ, മുൻ ഡി.ജി.പി. മാരായ അലക്സാണ്ടർ ജേക്കബ്, സിബി മാത്യൂസ്, മുൻമന്ത്രി ഡോ. തോമസ് ഐസക്, മുൻ വൈസ് ചാൻസലർമാരായ ഡോ. സിറിയക് തോമസ്, ഡോ. ജാൻസി ജയിംസ്, ഇമാം അബ്ദുൾ ഗഫാർ മൗലവി, ഡോ. എം.എം. ബഷീർ, ഡോ. എസ്.കെ. രാമചന്ദ്രൻ നായർ, സാമ്പത്തിക വിദഗ്ധൻ പ്രൊഫ. എം.എ. ഉമ്മൻ, ആസൂത്രണ കമ്മീഷനംഗം ജി. വിജയരാഘവൻ, തിരുവനന്തപുരം റീജണൽ കാൻസർ സെന്റർ ഡയറക്ടർ ഡോ. പോൾ സെബാസ്റ്റ്യൻ, കുട്ടികൾക്കു വേണ്ടിയുള്ള അവകാശകമ്മീഷൻ ചെയർപേഴ്സൺ ശ്രീമതി ശോഭാ കോശി, ഡോ. ടി. മാത്യു ഫിലിപ്പ്, ഗവൺമെന്റ് സെക്രട്ടറിമാരായ മുഹമ്മദ് ഹനീഷ് ഐ.എ.എസ്., ടി. കെ. ജോസ് ഐ.എ.എസ്, സാഹിത്യ അക്കാഡമി ചെയർമാൻ പെരുമ്പടവം ശ്രീധരൻ, ഡോ. ജോർജ് ഓണക്കൂർ, ഡെപ്യൂട്ടി സ്പീക്കർ ശ്രീ. പാലോട് രവി, വൈദികർ, സന്ന്യസ്തർ തുടങ്ങിയവരാണ് പ്രഭാഷണങ്ങൾ നടത്തിയത്. മോൺസിഞ്ഞോർ ജോസഫ് സുന്ദരം ചെയർമാനും ഫാ. വിൽസൻ തട്ടാരുതുണ്ടിൽ ജനറൽ കൺവീനറും, ഡോ. തോമസകുട്ടി പനച്ചിക്കൽ ജോയിന്റ് കൺവീനറുമായ സമിതിയാണ് പ്രഭാഷണ പരമ്പരകൾക്ക് നേതൃത്വം നൽകിയത്.

## ഭൂമിക്കൊരു കുടപിടിക്കാൻ ഹരിതപദ്ധതി



ഭൂമിമാതാവിനെ രക്ഷിക്കാൻ, പ്രകൃതിയിലേക്ക് മടങ്ങണമെന്ന് ഏറെക്കാലം മുമ്പു തന്നെ നമ്മെ നിർബന്ധിച്ച പ്രവാചകനായിരുന്നു മാർ ഗ്രിഗോറിയോസ് തിരുമേനി. തൊടികളിലെല്ലാം പളുങ്കുപോലെ നൈർമല്യമുള്ള ജലസ്രോതസ്സുകൾ ധാരാളമുണ്ടായിരിക്കുകയും കുടിവെള്ളം കുപ്പിയിൽ നിറച്ചത് വിലകൊടുത്തുവാങ്ങണമെന്ന് ഒരു തമാശയായി മാത്രം കാണുകയും ആഗോളതാപനവും കാലാവസ്ഥ വ്യതിയാനങ്ങളുമൊക്കെ അനേക നൂറ്റാണ്ടുകൾ കഴിഞ്ഞു മാത്രം സംഭവിക്കാനുള്ളതാണെന്ന് നമ്മുടെ







നാട് വിശ്വസിക്കുകയും ചെയ്തിരുന്നൊരു കാലത്തു തന്നെ പ്രകൃതിക്കു കുടപിടിക്കാൻ ധാരാളം മരങ്ങൾ നട്ടു പിടിപ്പിക്കണമെന്നും ജൈവവൈവിധ്യം വർദ്ധിപ്പിക്കണമെന്നുമൊക്കെ വാശിപിടിച്ച് ജീവിച്ച അദ്ദേഹത്തിന്റെ ഓർമ്മയിൽ തരിശുനിലങ്ങളിൽ പൊന്നുവിളയിക്കാനും ഭൂമിയുടെ പച്ചപ്പ് വർദ്ധിപ്പിക്കാനും ജൈവകൃഷി പ്രോത്സാഹിപ്പിക്കാനുമൊക്കെയായി ആരംഭിച്ച പദ്ധതിയാണ് മാർ ഗ്രിഗോറിയോസ് ഹരിതപദ്ധതി.





പദ്ധതിയുടെ നിർവഹണ ചുമതല മലങ്കര സോഷ്യൽ സർവ്വീസ് സൊസൈറ്റിക്കായിരുന്നു. ആദ്യഘട്ടത്തിൽ 23 ഏക്കർ സ്ഥലം കൃഷിക്ക് അനുയോജ്യമായി കണ്ടെത്തി. പദ്ധതിയുടെ ഉദ്ഘാടനം വനംവകുപ്പുമന്ത്രി ശ്രീ. തിരുവഞ്ചൂർ രാധാകൃഷ്ണൻ നിർവ്വഹിച്ചു. നിരവധി ഇടവകകളും സന്ന്യാസ ഭവനങ്ങളും സ്ഥാപനങ്ങളും പദ്ധതിയിൽ രജിസ്റ്റർ ചെയ്തു. ഇടവകകളിൽ നെയ്യാറ്റിൻകര വൈദികജില്ലയിലെ കല്ലുവെട്ടാംകുഴി, തിരുവനന്തപുരം വൈദികജില്ലയിലെ കുന്നപ്പുഴ തുടങ്ങിയവ ശ്രദ്ധേയമായ നേട്ടം കൈവരിച്ചു. സ്ഥാപനങ്ങളിൽ മാർ ഈവാനിയോസ് വിദ്യാനഗർ എസ്റ്റേറ്റും, പിരപ്പൻകോട് മെഡിക്കൽ വില്ലേജും നടത്തിയ പ്രവർത്തനങ്ങൾ മികവുറ്റതായിരുന്നു. റവ. ഡോ. ഗീവർഗ്ഗീസ് കുറ്റിയിൽ ഓ.ഐ.സി. ചെയർമാനും ഫാ. ബോവസ് മാത്യു ജനറൽ കൺവീനറും പ്രൊഫ. കെ.വി. തോമസുകുട്ടി ജോയിന്റ് കൺവീനറുമായ സമിതിയാണ് പദ്ധതിയുടെ നടത്തിപ്പിന് നേതൃത്വം നൽകിയത്.

## സാമൂഹ്യപ്രതിബദ്ധതയോടെ മംഗല്യ സഹായപദ്ധതി

സമൂഹത്തിന്റെ വളർച്ചയിൽ നല്ല കുടുംബങ്ങൾക്കുള്ള പ്രാധാന്യം തിരിച്ചറിഞ്ഞിരുന്ന മഹാത്മാവായിരുന്നു വന്ദ്യ മാർ ഗ്രിഗോറിയോസ് തിരുമേനി. അതിനാൽത്തന്നെ ഉത്തമകുടുംബങ്ങളുടെ രൂപീകരണത്തിൽ അദ്ദേഹം ശ്രദ്ധിച്ചിരുന്നു. നിർദ്ധന കുടുംബങ്ങളിലെ യുവതികൾക്ക് വിവാഹസഹായം നൽകി. യഥാസമയത്ത് സഹായിക്കാൻ ശ്രദ്ധിച്ചിരുന്ന വന്ദ്യപിതാവിന്റെ ദർശനത്തെ മുൻനിർത്തി 100 യുവതികൾക്ക് വിവാഹസഹായം നൽകാനായി മംഗല്യസഹായ പദ്ധതി ആവിഷ്കരിച്ചു നടപ്പിലാക്കി. മോൺസിഞ്ഞോർ പീറ്റർ കോച്ചേരി ചെയർമാനും ഫാ. ജോൺ അരീക്കൽ ജനറൽ കൺവീനറും ശ്രീ. ജോയി ടി. ഫ്രാൻസിസ് ജോയിന്റ് കൺവീനറുമായ സമിതി 42 ലക്ഷം രൂപ ഇതിലേക്കു സമാഹരിച്ചു. 40 യുവതികൾക്ക് ഇതിനോടകം സഹായം നൽകുകയും ചെയ്തു. പദ്ധതി തുടർന്നുവരുന്നു.










## ആതുരർക്ക് ആലംബമായി 'പാഥേയം'

ജന്മശതാബ്ദിയോടനുബന്ധിച്ച് 365 ദിവസങ്ങൾ നീണ്ടുനിൽക്കുന്ന ഒരു കാരുണ്യ പദ്ധതിയാണ് 'പാഥേയം'. വിശന്നു വലഞ്ഞ് തന്റെ അരമനയിലെത്തുന്ന ആരേയും വിശക്കുന്ന

വയറോടെതിരികെയയ്ക്കാത്ത മനസ്സലിവുള്ളവനായിരുന്നു മാർ ഗ്രിഗോറിയോസ് തിരുമേനി. കണ്ണും കാതും ഹൃദയവും ആവശ്യക്കാരന്റെ മുന്നിൽ ആവോളം തുറന്നു വച്ചിരുന്ന ആ മനസ്സലിവിനു മുന്നിൽ പ്രണാമങ്ങളോടെ ആരംഭിച്ച പദ്ധതിയാണ് 'പാഥേയം'.

ജന്മശതാബ്ദിയോടനുബന്ധിച്ച് 12 മാസം എല്ലാ ദിവസവും മേജർ അതിരൂപതയിലെ അൽമായ, യുവജന പ്രസ്ഥാനങ്ങളുടെ നേതൃത്വത്തിൽ ഇടവകകൾ, സന്ന്യാസഭവനങ്ങൾ, സ്ഥാപനങ്ങൾ എന്നിവയുടെ സഹകരണത്തോടെ ഉച്ചഭക്ഷണ പരിപാടിക്ക് രൂപം നൽകി. 'പാഥേയ'മെന്ന ഈ പദ്ധതിയുടെ നിർവ്വഹണത്തിന് മോൺസിഞ്ഞോർ ഡോ. മാത്യു മനക്കരക്കാവിൽ കോറെപ്പിസ്കോപ്പാ ചെയർമാനും ഫാ. ഹോർമിസ് പുത്തൻവീട്ടിൽ ജനറൽ കൺവീനറും ഫാ. തോമസ് കൊച്ചുകരിക്കത്തിൽ കൺവീനറും ശ്രീ. അമ്പി ജോയിന്റ് കൺവീനറുമായി സമിതിക്ക് രൂപം നൽകി. ഇതിനോടകം പത്തിലധികം ആശുപത്രികളിലും ഇതര ആതുരാലയങ്ങളിലും ഒരു ദിവസവും മുടക്കമില്ലാതെ പത്ത് മാസം ഉച്ചഭക്ഷണം വിതരണം ചെയ്തു. മാർച്ച് മാസത്തിലാണ് പദ്ധതി അവസാനിക്കുന്നത്.

## പുരോഗതിയുടെ സ്വപ്നങ്ങളോടെ ഗ്രാമവികസന പദ്ധതി

തിരുവനന്തപുരം മേജർ അതിരൂപതയുടെ ഏറ്റവും പ്രധാനപ്പെട്ട ഒരു പ്രത്യേകതയാണ് ഇരുനൂറോളം വരുന്ന മിഷൻ കേന്ദ്രങ്ങൾ. സാമ്പത്തികമായി പിന്നോക്കം നിൽക്കുന്നവരും പാർശ്വവൽക്കരിക്കപ്പെട്ടവരുമായ ജനങ്ങൾക്കിടയിൽ ഇറങ്ങിച്ചെന്നു പ്രവർത്തിക്കാനും അവരുടെ സമഗ്രമായ വികസനം ജാതിമതഭേദമെന്യേ യാഥാർത്ഥ്യമാക്കാനും ആഗ്രഹിച്ചിരുന്ന വന്ദ്യ പിതാവിന്റെ ശ്രദ്ധ പതിഞ്ഞ ഒരു മേഖലയായിരുന്നു ഗ്രാമവികസനം. തീരെ പാവങ്ങൾക്കിടയിൽ ഇടവകകൾ സ്ഥാപിച്ച് സഭയുടെ സാന്ത്വനസ്പർശം അവരിലേക്കെത്തിക്കാൻ ശ്രമിച്ച വന്ദ്യ പിതാവിന്റെ ദർശന വെളിച്ചത്തിൽ രൂപം കൊടുത്ത പദ്ധതിയാണ് മാർ ഗ്രിഗോറിയോസ് ഗ്രാമവികസന പദ്ധതി. തിരുവനന്തപുരം നഗരാതിർത്തിയിലുള്ള പൗഡിക്കോണം-വലിയവിള പ്രദേശം ഇതിനായി തെരഞ്ഞെടുത്തു. പ്രാഥമിക സർവ്വേയും സ്ഥിതിവിവര ശേഖരണവും പൂർത്തിയാക്കി. ജൈവകൃഷി, മാലിന്യ സംസ്കരണം, ശൗചാലയ നിർമ്മാണം, പഠന സൗകര്യങ്ങൾ നൽകുക, രോഗനിർണ്ണയ ക്യാമ്പുകൾ തുടങ്ങിയവയാണ് ഈ പദ്ധതിവഴി തുടർന്ന് നടപ്പിലാക്കുന്നത്. റവ. ഫാ. ഇഗ്നേഷ്യസ് തങ്ങളത്തിൽ ഓ.ഐ.സി. ചെയർമാനും റവ. ഫാ. നെൽസൺ വലിയവീട്ടിൽ ജനറൽ കൺവീനറും ശ്രീ. ജോൺ ഒറ്റക്കൊമ്പ് ജോയിന്റ് കൺവീനറുമായ സമിതിയാണ് പദ്ധതിയ്ക്ക് നേതൃത്വം നൽകിയത്.




## മോചനസന്ദേശവുമായി ലഹരിവിരുദ്ധ പ്രവർത്തനങ്ങൾ

സമൂഹത്തെ കാർന്നുതിന്നുന്ന മാരക വിപത്തായി മാറിക്കഴിഞ്ഞ ലഹരിയുടെ ഉപയോഗത്തിനെതിരേ നിതാന്ത ജാഗ്രത പുലർത്തിയിരുന്ന ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനി ഈ ദുരന്തത്തിന്റെ തിക്ത ഫലങ്ങളെപ്പറ്റി ആഴമായ അറിവുള്ളവനായിരുന്നു. മദ്യത്തിനും മയക്കുമരുന്നിനും അടിപെട്ട് യുവതലമുറയും കുടുംബങ്ങളും തകരുന്നതിന്റെ നിരവധി ഉദാഹരണങ്ങൾ അദ്ദേഹത്തിന്റെ ഹൃദയത്തെ വേദനിപ്പിച്ചിട്ടുണ്ട്. ആ ഹൃദയവേദന ഏറ്റെടുത്താണ് ജന്മശതാബ്ദിയോടനുബന്ധിച്ച് ലഹരിവിരുദ്ധ ബോധവൽക്കരണ പരിപാടികൾ ആവിഷ്കരിച്ചിട്ടുള്ളത്.






എല്ലാ വൈദികജില്ലകളിലും ബോധവൽക്കരണ സമിതികൾ രൂപീകരിച്ച് പിരപ്പൻകോട് മെഡിക്കൽ വില്ലേജിന്റെ സഹകരണത്തോടെ പരിശീലനം നൽകി. വിവിധ ഇടവകകളിൽ ബോധവൽക്കരണ പരിപാടികൾ നടത്തി. ക്രൈസ്തവകാഹളത്തിൽ പക്തി, തെരുവുനാടകം, 25000 ത്തോളം പോസ്റ്ററുകൾ എന്നിവ വഴിയായി കുടുംബങ്ങൾ കേന്ദ്രീകരിച്ച് പദ്ധതി നടപ്പിലായി വരുന്നു. ഒക്ടോബർ 25 ഞായറാഴ്ച മേജർ അതിരൂപത മുഴുവനും ലഹരിവിരുദ്ധദിനമായി ആചരിച്ചു. പ്രത്യേക കുർബാനയും പ്രതിജ്ഞയും നടന്നു. മോൺസിഞ്ഞോർ ജോർജ് ചരുവിള കോർ എപ്പിസ്കോപ്പാ ചെയർമാനും റവ. ഡോ. വർഗ്ഗീസ് നടുതല ജനറൽ കൺവീനറും ശ്രീ. തോമസ് ചെറിയാൻ ജോയിന്റ് കൺവീനറുമായ സമിതി പ്രവർത്തനങ്ങൾ ഏകോപിപ്പിച്ചു.

## ആത്മീയ പ്രഭ പകരാൻ വൈദിക സന്യസ്ത സമ്മേളനം



ദൈവം വിളിച്ച വഴിയിലൂടെ യാത്രചെയ്യാൻ ആഴമായി ആഗ്രഹിച്ച സന്യാസശ്രേഷ്ഠനായിരുന്നു മാർ ഗ്രിഗോറിയോസ് തിരുമേനി. പൗരോഹിത്യത്തിന്റേയും സന്യാസത്തിന്റേയും മേൽപ്പട്ടസ്ഥാനത്തിന്റേയുമൊക്കെ ജീവിതക്രമങ്ങൾ നിഷ്ഠയോടെ പാലിച്ച തിരുമേനിയുടെ ജീവിതം പുത്തൻ തലമുറയിലെ അജപാലകർക്കും സമർപ്പിതർക്കും ഒരു പാഠപുസ്തകമാണ്. ദൈവാശ്രയത്തിന്റെയും ജീവിത ലാളിത്യത്തിന്റേയും തീക്ഷ്ണമായ ഭാവങ്ങളോർമ്മിപ്പിക്കുന്ന ആ ജീവിത സൗഭഗത്തെ ഒരിക്കൽ കൂടി ഓർമ്മിക്കാൻ 2015 ഡിസംബർ 15-ാം തീയതി നാലാഞ്ചിറ ഗിരിദീപം കൺവൻഷൻ സെന്ററിൽ തിരുവനന്തപുരം മേജർ അതിഭദ്രാസനത്തിലെ വൈദികരും സന്യസ്തരും ഒത്തുചേർന്നു. അത്യഭിവന്ദ്യ കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവാ തിരുമേനി സംഗമം ഉദ്ഘാടനം ചെയ്തു. റവ. ഡോ. ജോസഫ് പാംപ്ലാനി ക്ലാസ്സുകൾ നയിച്ചു. ഉച്ചയ്ക്കുശേഷം വി. കുർബാനയുടെ ആരാധനയോടുകൂടെ സംഗമം അവസാനിച്ചു. മോൺസിഞ്ഞോർ വർഗീസ് കുന്നുംപുറം ചെയർമാനും, റവ. ഡോ. വർക്കി ആറ്റുപുറത്ത് ജനറൽ കൺവീനറും റവ. ഡോ. ഗീവർഗ്ഗീസ് കുറ്റിയിൽ ഓ.ഐ.സി. ജോയിന്റ് കൺവീനറുമായുള്ള സമിതിയാണ് പരിപാടിക്ക് നേതൃത്വം നൽകിയത്.

## സഭൈക്യത്തിന്റെ കാഹളവുമായി എക്യുമെനിക്കൽ സമ്മേളനം




തന്റെ ജീവിതകാലത്ത് എല്ലാ സഭാവിഭാഗങ്ങളോടും അടുത്ത ബന്ധം പുലർത്തുകയും സഭകൾ തമ്മിൽ സഹകരിച്ചു പ്രവർത്തിക്കാൻ കഴിയുന്ന എല്ലായിടങ്ങളിലും അതിന് ഉജ്ജ്വലമായ നേതൃത്വം കൊടുക്കുകയും ചെയ്ത് സഭകൾക്കതീതനായ ഒരു ശ്രേഷ്ഠാചാര്യനായി ശോഭിച്ച മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ ജന്മശതാബ്ദി വർഷത്തിൽ സഭകൾ ഒരുമിച്ചുകൂടി അദ്ദേഹത്തെ ഓർക്കുന്നത് അദ്ദേഹത്തിനുള്ള വളരെ സ്വാഭാവികമായ ഒരു ആദരവാണ്. അദ്ദേഹം സഭാഗാത്രങ്ങൾക്കിടയിൽ ഇടം പിടിച്ചപ്പോൾ വ്യക്തിത്വമാർജ്ജിച്ചത് താരതമ്യേന ചെറിയ സഭയായ മലങ്കര സുറിയാനി കത്തോലിക്കാ സഭ തന്നെയായിരുന്നു. അദ്ദേഹത്തെ ഓർക്കാനിഷ്ടപ്പെടുന്നവരുടെ ഒരു സംഗമമായി മാറിയ എക്യുമെനിക്കൽ സമ്മേളനം 2015 ജൂലൈ 26-ന് തിരുമേനിയുടെ മാതൃ ഇടവകയായ തിരുവല്ലാ അതിഭദ്രാസനത്തിലെ കല്ലൂപ്പാറ മലങ്കര സുറിയാനി കത്തോലിക്കാ ദൈവാലയത്തിൽ നടന്നു. അത്യഭിവന്ദ്യ കാതോലിക്കാബാവാ തിരുമേനിയുടെ അദ്ധ്യക്ഷതയിൽ നടന്ന സമ്മേളനം ചങ്ങനാശ്ശേരി അതിരൂപതാദ്ധ്യക്ഷൻ ആർച്ചുബിഷപ്പ് മാർ ജോസഫ് പെരുന്തോട്ടം ഉദ്ഘാടനം ചെയ്തു. മലങ്കര മാർത്തോമ്മാ സഭയിലെ അഭിവന്ദ്യ ഫിലിപ്പോസ് മാർ ക്രിസോസ്റ്റം വലിയ മെത്രാപ്പോലീത്താ തിരുമേനി മുഖ്യപ്രഭാഷണം നടത്തി. മലങ്കര യാക്കോബായ സഭയിലെ കോട്ടയം ഭദ്രാസനാദ്ധ്യക്ഷൻ അഭിവന്ദ്യ തോമസ് മാർ തിമോത്തിയോസ് തിരുമേനി, നിരണം ഭദ്രാസനാദ്ധ്യക്ഷൻ ഗീവർഗ്ഗീസ് മാർ കൂറിലോസ് തിരുമേനി, മലങ്കര ഓർത്തഡോക്സ് സഭയിലെ നിരണം ഭദ്രാസനാദ്ധ്യക്ഷൻ യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് തിരുമേനി, സി.എസ്.ഐ. മധ്യകേരള മഹാ ഇടവകാദ്ധ്യക്ഷൻ അഭിവന്ദ്യ തോമസ് കെ. ഉമ്മൻ തിരുമേനി, എന്നിവർ പ്രസംഗിച്ചു. മോൺസിഞ്ഞോർ ആന്റണി ചെത്തിപ്പുഴ ചെയർമാനും, റവറന്റ് ഫാദർ ജോർജ് മാത്യു കരൂർ ജനറൽ കൺവീനറും ശ്രീ. മോനി ഏഴംകുളം ജോയിന്റ് കൺവീനറുമായ സമിതിയാണ് പരിപാടിക്ക് നേതൃത്വം നൽകിയത്.

## മതസൗഹാർദ്ദത്തിന്റെ കുളിർകാറ്റായി സർവ്വമതസമ്മേളനം




മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് പൊതുസമൂഹത്തിന്റെ സ്വീകാര്യത ലഭിച്ചത് വന്ദ്യ ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ ജീവിതകാലത്താണ്. അതിന്റെ കാരണം സ്വന്തം വിശ്വാസത്തിൽ ഒട്ടും വിട്ടുവീഴ്ചകളില്ലാതെ തന്നെ മറ്റു മതസ്ഥരോടും സമുദായങ്ങളോടും അദ്ദേഹം നടത്തിയിരുന്ന സത്യസന്ധവും കലർപ്പില്ലാത്തതും തുറവിയുള്ളതുമായ ഇടപെടലുകളാണ്. തിരുവനന്തപുരത്തെ പൊതുസമൂഹം അദ്ദേഹത്തിന്റെ ഷഷ്ഠി പൂർത്തി വളരെ ആഘോഷമായി നടത്തിയത് അദ്ദേഹത്തിന്റെ സ്വീകാര്യതയ്ക്ക് ഉത്തമ തെളിവാണ്. പരിശുദ്ധ ജോൺപോൾ രണ്ടാമൻ മാർപ്പാപ്പയുടെ തിരുവനന്തപുരം സന്ദർശനവുമായി ബന്ധപ്പെട്ട് മറ്റു മതസ്ഥർക്കുണ്ടായിരുന്ന ആശങ്കകളും അസ്വസ്ഥതകളുമൊക്കെ നീങ്ങിയത് വന്ദ്യപിതാവിന്റെ വിശാലഹൃദയത്തിന്റെ ഇടപെടലുകൾ കാരണമാണ്. ചാലയിലും, പൂന്തുറയിലും, വിഴിഞ്ഞത്തും, നിലയ്ക്കലും വർഗ്ഗീയ വൈഷമ്യങ്ങൾ നേരിട്ടപ്പോൾ സമാധാനദൂതനായി മാർ ഗ്രിഗോറിയോസ് തിരുമേനി പ്രവർത്തിച്ചത് സമൂഹത്തിന് അനുഗ്രഹകരമായി എന്നത് ചരിത്ര സത്യം!

ജന്മശതാബ്ദി ആഘോഷത്തിന്റെ ഭാഗമായി 2015 ഡിസംബർ 14-ാം തീയതി മാർ ഈവാനിയോസ് വിദ്യാനഗറിലെ മാനേജ്മെന്റ് സ്കൂൾ ഓഡിറ്റോറിയത്തിൽ നടന്ന സർവ്വമതസമ്മേളനം അത്യഭിവന്ദ്യ കാതോലിക്കാ ബാവാ തിരുമേനി സമ്മേളനം ഉദ്ഘാടനം ചെയ്തു. കൊല്ലം ലത്തീൻ രൂപതാദ്ധ്യക്ഷൻ അഭിവന്ദ്യ ഡോ. സ്റ്റാൻലി റോമൻ തിരുമേനി, ഏകലവ്യാശ്രമാധിപതി സ്വാമി അശ്വതി തിരുനാൾ, മണക്കാട് ഇമാം അബ്ദുൾ ഗഫൂർ മൗലവി, ഡോ. ഡി. ബാബുപോൾ എന്നിവർ പ്രസംഗിച്ചു. മോൺസിഞ്ഞോർ ജോർജ് കാലായിൽ ചെയർമാനും റവറന്റ് ഡോക്ടർ ശാന്തൻ ചരുവിൽ ജനറൽ കൺവീനറും ഡോക്ടർ കെ.വൈ. ബനഡിക്ട് ജോയിന്റ് കൺവീനറുമായുള്ള സമിതിയാണ് പരിപാടിയ്ക്ക് നേതൃത്വം നൽകിയത്.

## മൂല്യാധിഷ്ഠിത ജീവിതത്തിന് അംഗീകാരമായി പുരസ്കാര സമർപ്പണം



'കരുണയുടെ പ്രവാചകൻ' എന്ന വിശേഷണം വന്ദ്യ മാർ ഗ്രിഗോറിയോസ് തിരുമേനിക്ക് ഏറ്റവും നന്നായി ഇണങ്ങാൻ കാരണം അദ്ദേഹം ദൈവത്തോടും മനുഷ്യനോടും പ്രകൃതിയോടും ഒരുപോലെ സ്നേഹമുള്ളവനായിരുന്നു എന്നതാണ്. ഉള്ളിൽ അലിവിന്റെ ഉറവകൾ വറ്റാതെ സൂക്ഷിച്ച അദ്ദേഹത്തിന്റെ ജന്മശതാബ്ദി സ്മരണയിൽ ഏർപ്പെടുത്തിയ മാർ ഗ്രിഗോറിയോസ് ജന്മശതാബ്ദി അവാർഡ് നൽകപ്പെട്ടത് കുന്നന്താനം ദൈവപരിപാലനാഭവനത്തിലെ സിസ്റ്റർ ഡോ. മേരി ലിറ്റിക്കാണ്. 2016 ജനുവരി 16-ാം തീയതി അത്യഭിവന്ദ്യ കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവായിൽ നിന്ന് സിസ്റ്റർ ഡോ. മേരി ലിറ്റി ഈ അവാർഡ് സ്വീകരിച്ചു. ജന്മശതാബ്ദി സ്മാരകമായി ഏർപ്പെടുത്തിയ ഈ അവാർഡ് നിർണ്ണയത്തിനായി, മുൻ ചീഫ് സെക്രട്ടറി ശ്രീമതി ലിസി ജേക്കബ് അദ്ധ്യക്ഷയായുള്ള സമിതിയിൽ മുൻ ഡി.ജി.പി. ഡോ. ജേക്കബ് പുന്നൂസ്, മാർ ഈവാനിയോസ് കോളേജ് പ്രിൻസിപ്പാൾ റവ. ഡോ. ജിജി തോമസ് എന്നിവർ അംഗങ്ങളും അഡ്വ. ജോജോ കെ. ഏബ്രഹാം സമിതിയുടെ സെക്രട്ടറിയായും പ്രവർത്തിച്ചു. ഒരു ലക്ഷം രൂപയും പ്രശംസാ ഫലകവും അടങ്ങുന്നതാണ് അവാർഡ്. മോൺസിഞ്ഞോർ വർഗീസ് താന്നിക്കാക്കുഴി ചെയർമാനും വന്ദ്യ ജെയിംസ് പാറവിള കോറെപ്പിസ്കോപ്പാ ജനറൽ കൺവീനറും അഡ്വ. ജോജോ കെ. എബ്രഹാം ജോയിന്റ് കൺവീനറുമായ സമിതിയാണ് ഇതിന് നേതൃത്വം നൽകിയത്.



സമൂഹത്തിലെ വികലാംഗരും മാനസിക രോഗികളുമായ അനാഥരെ സംരക്ഷിക്കുന്നതിന് സിസ്റ്റർ ഡോ. മേരി ലിറ്റി പ്രകടിപ്പിച്ച സമർപ്പണത്തിനാണ് ഈ അവാർഡ് സിസ്റ്ററിന് നൽകപ്പെട്ടത്. ഒരുലക്ഷം രൂപായും പ്രശസ്തിപത്രവും അത്യഭിവന്ദ്യ കാതോലിക്കാബാവാ സിസ്റ്റർ ലിറ്റിക്ക് 2016 ജനുവരി 16-ന് കൈമാറി.

## കുട്ടികളുടെ മാർ ഗ്രിഗോറിയോസ്







വളർന്നുവരുന്ന ഇളംതലമുറയ്ക്ക് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ ജീവിതവും ആദർശങ്ങളും അവർക്ക് ആസ്വാദ്യകരമായ രീതിയിൽ അവതരിപ്പിക്കാൻ. മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ ജീവചരിത്രം ചിത്രകഥാ രൂപത്തിൽ തയ്യാറാക്കിവരുന്നു. ശ്രീ. ഉണ്ണി അമ്മയമ്പലം ഇതിന്റെ രചനയും ആർട്ടിസ്റ്റ് ദേവസി മൂക്കന്നൂർ വരയും നിർവ്വഹിക്കുന്നു. റവറന്റ് ഡോക്ടർ ഷാജി മാണികുളം ചെയർമാനും റവറന്റ് ഡോക്ടർ ജോർജ് തോമസ് ജനറൽ കൺവീനറും ശ്രീ. ജോമി തോമസ് ജോയിന്റ് കൺവീനറുമായ സമിതി പ്രവർത്തിക്കുന്നു.

## ജീവചരിത്രബോധം വളർത്താൻ മത്സരങ്ങൾ

പുണ്യചരിതനായ മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ ജീവിതത്തെക്കുറിച്ച് സഭാമക്കൾക്ക് അവബോധം വളർത്താനായി വിവിധ മത്സരങ്ങൾ സംഘടിപ്പിച്ചു.

വന്ദ്യ തിരുമേനിയുടെ ജീവിതത്തെയും ദർശനങ്ങളെയും കുറിച്ച് ആഴമായ പഠനത്തിനും ഗവേഷണത്തിനും വഴിയൊരുക്കികൊണ്ട് നടത്തിയ ഉപന്യാസ, ക്വിസ് മത്സരങ്ങളിൽ മത്സരാർത്ഥികൾ ഏറെ ഗവേഷണ ബുദ്ധിയോടെയാണ് പങ്കെടുത്തത്. ഫൈനൽ മത്സരങ്ങളിൽ പങ്കെടുത്ത് വിജയികളായ മത്സരാർത്ഥികൾക്ക് 84000/- രൂപയുടെ പുരസ്കാരങ്ങളാണ് വിതരണം ചെയ്യുന്നത്.

ഇടവകാതലങ്ങളിലും കേന്ദ്രതലത്തിലുമായി നടത്തിയ മാർ ഗ്രിഗോറിയോസ് ക്വിസ്മത്സരങ്ങളിൽ വിവിധ ഭദ്രാസനങ്ങളിൽ നിന്നായി 202 വിദ്യാർത്ഥികൾ പങ്കെടുത്തു. അനേകംപേർ മാറ്റുരച്ച ഉപന്യാസമത്സരങ്ങളിൽ വൈദികർ, സന്ന്യാസിനികൾ, സെമിനാരിക്കാർ, അല്മായർ എന്നിവർ പങ്കെടുത്തു. 5 വിഭാഗങ്ങളിൽ നടത്തപ്പെട്ട മത്സരം സജീവവും അർത്ഥപൂർണവുമായ പങ്കാളിത്തം കൊണ്ട് ഏറെ ശ്രദ്ധേയമായിരുന്നു. പരിപാടികളുടെ നടത്തിപ്പിനായി വന്ദ്യ ഗീവർഗ്ഗീസ് മണ്ണിക്കരോട്ട് കോറെപ്പിസ്കോപ്പാ ചെയർമാനായും റവറന്റ് ഡോക്ടർ തോമസ് കുഴിനാപ്പുറത്ത് ജനറൽ കൺവീനറും അഡ്വ. ലിജോ റോയി ജോയിന്റ് കൺവീനറുമായ സമിതി പ്രവർത്തിച്ചു.

## ഗവേഷണസാധ്യതകൾ പ്രോത്സാഹിപ്പിച്ചുകൊണ്ട് സ്കോളർഷിപ്പുകൾ

മാർ ഗ്രിഗോറിയോസ് ഗവേഷണ സ്കോളർഷിപ്പ്
കൃഷി, വികസനം, പരിസ്ഥിതി, തൊഴിൽ,
വിദ്യാഭ്യാസം തുടങ്ങിയ മേഖലകളിൽ
മാർ ഗ്രിഗോറിയോസ് തിരുമേനി
നടത്തിയ ഇടപെടലുകളെക്കുറിച്ച്
ഗവേഷണം നടത്തുന്ന
2 വിദ്യാർത്ഥികൾക്ക്
മൂന്ന് വർഷത്തേക്ക് സ്കോളർഷിപ്പ്.

ഭാഗ്യസ്മരണാർഹനായ ആർച്ചുബിഷപ്പ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ ജന്മശതാബ്ദി വർഷത്തിൽ നടപ്പിലാക്കുന്ന ഒരു പദ്ധതിയാണ് 'ആർച്ചുബിഷപ്പ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് ഗവേഷണ സ്കോളർഷിപ്പ്'. അഭിവന്ദ്യ പിതാവിന്റെ ജീവിതദർശനവും പ്രവർത്തന മേഖലയുമായി ബന്ധപ്പെട്ട ഒരു വിഷയത്തിൽ ഗവേഷണ പഠനം നടത്തുന്നതിന് വരും വർഷങ്ങളിൽ രണ്ടുപേർക്ക് സ്കോളർഷിപ്പ് നൽകുന്നതിനാണ് ഈ പദ്ധതി ലക്ഷ്യമിടുന്നത്. മൂന്നു വർഷത്തേക്ക് മൂന്നു ലക്ഷത്തി അറുപതിനായിരം രൂപയാണ് സ്കോളർഷിപ്പായി നൽകുന്നത്. വന്ദ്യ ഡാനിയേൽ കുഴിത്തടത്തിൽ കോറെപ്പിസ്കോപ്പാ ചെയർമാനും റവറന്റ് ഡോക്ടർ മാത്യു ചാർത്താക്കുഴി ജനറൽ കൺവീനറും ശ്രീമതി സുജ തേജസ്സ് ജോയിന്റ് കൺവീനറുമായ സമിതി ഇതിനായി പ്രവർത്തിക്കുന്നു.

## തലമുറകൾക്ക് വെളിച്ചമായി സ്മാരക ഗ്രന്ഥം

ഒരായുഷ്കാലം കൊണ്ട് തന്റെ പരിസരങ്ങളെ സമാനതകളില്ലാത്തവിധം ദീപ്തമാക്കിയ ബനഡിക്ട് മാർ ഗ്രിഗോറിയോസ് എന്ന യുഗപ്രഭാവന്റെ ജീവിതത്തെ വാക്കുകളിലൂടെയേ വർണ്ണങ്ങളിലൂടെയോ പൂർണ്ണമായി വെളിപ്പെടുത്താനാവില്ലെന്നത് സത്യമാണ്. എങ്കിലും വരുംതലമുറകൾക്ക് വെളിച്ചമായി, ഈ ആത്മീയാചാര്യന്റെ ജീവിതപാഠങ്ങൾ അതനുഭവിച്ചവരും അടുത്തറിഞ്ഞവരും പുസ്തകരൂപത്തിൽ പങ്കുവയ്ക്കുന്നു.



അഭിവന്ദ്യ ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ ജീവിതം അടുത്തറിഞ്ഞവരും വിവിധ സ്ഥലങ്ങളിൽ അനുസ്മരണപ്രഭാഷണം നടത്തിയവരുമായ 100 പ്രശസ്തരായ വ്യക്തികളുടെ അനുഭവക്കുറിപ്പുകളും അനുസ്മരണസന്ദേശങ്ങളും ഉൾക്കൊള്ളിച്ചുകൊണ്ടുള്ള സ്മാരകഗ്രന്ഥം പ്രകാശനത്തിനായി തയ്യാറായിരിക്കുന്നു. ഇതു കൂടാതെ അഭിവന്ദ്യ തിരുമേനി തന്റെ ജീവിതകാലത്ത് ഇടപെട്ടിട്ടുള്ള സംഭവങ്ങൾ, തുടങ്ങിവച്ച സംരംഭങ്ങൾ, പരിചയപ്പെടുത്തിയ വ്യക്തികൾ, ആരംഭിച്ച സ്ഥാപനങ്ങൾ, എന്നിവ ഉൾപ്പെടുത്തിക്കൊണ്ടുള്ള മറ്റൊരു ഗ്രന്ഥവും പ്രസിദ്ധീകരണത്തിനായി തയ്യാറായിരിക്കുന്നു. വന്ദ്യ ജോസ് ചാമക്കാലായിൽ കോറെപ്പിസ്കോപ്പാ ചെയർമാനും റവറന്റ് ഫാദർ വിൽസൺ തട്ടാരുതുണ്ടിൽ ജനറൽ കൺവീനറും ശ്രീ. ബോബി എബ്രഹാം ജോയിന്റ് കൺവീനറുമായ സമിതി ഈ കാര്യത്തിനായി പ്രവർത്തിക്കുന്നു.

**അനുസ്മരണകളും അനുഭവങ്ങളും ചേർന്ന പുസ്തകസമാഹാരം മാർ ഗ്രിഗോറിയോസ് തിരുമേനി നടത്തിയ ഇടപെടലുകൾ, ആരംഭിച്ച പ്രസ്ഥാനങ്ങൾ, സംരംഭങ്ങൾ എന്നിവ ചേർത്തു തയ്യാറാക്കുന്ന മറ്റൊരു പുസ്തകം.**

## തിരശ്ശീല വീഴുന്നത് ഓർമ്മകൾക്കല്ല; ആഘോഷങ്ങൾക്ക്



ഒരു വർഷം നീണ്ടുനിന്ന ആർച്ചുബിഷപ്പ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് ജന്മശതാബ്ദി ആഘോഷങ്ങൾക്ക് 2016 ജനുവരി 16-ന് തിരശ്ശീല വീണു. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തലവനും പിതാവുമായ അത്യുന്നത കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവായുടെ അദ്ധ്യക്ഷതയിൽ നടന്ന അനുസ്മരണചടങ്ങുകളിൽ മുംബൈ ആർച്ചുബിഷപ്പ് കർദ്ദിനാൾ ഓസ്‌വാൾഡ് ഗ്രേഷ്യസ്, മാർപ്പാപ്പായുടെ ഇന്ത്യയിലെ പ്രതിനിധി ആർച്ചുബിഷപ്പ് സാൽവത്തോരെ പെനാക്കിയോ, മാർത്തോമാ സഭയുടെ വലിയ മെത്രാപ്പോലീത്താ ഫീലിപ്പോസ് മാർ ക്രിസോസ്റ്റം തിരുമേനി, കാനഡായിൽ നിന്നുമുള്ള ആർച്ചുബിഷപ്പ് റിച്ചാർഡ് സ്മിത്ത്, ആർച്ചുബിഷപ്പ് സൂസൈപാക്യം, ആർച്ചുബിഷപ്പ് മാർ ജോസഫ് പൗവ്വത്തിൽ, തിരുവനന്തപുരം മേയർ ശ്രീ. വി.കെ. പ്രശാന്ത്, പ്രമുഖ ഗാന്ധിയൻ ശ്രീ. ഗോപിനാഥൻ നായർ, മുസ്ലീംലീഗ് ജനറൽ സെക്രട്ടറി ശ്രീ കെ.പി.എ. മജീദ്, മുൻ ചീഫ് സെക്രട്ടറി ശ്രീമതി ലിസി ജേക്കബ് ഐ.എ.സ്., തിരുവനന്തപുരം മേജർ അതിരൂപതാ പാസ്റ്ററൽ കൗൺസിൽ സെക്രട്ടറി ശ്രീ. ജോൺ മത്തായി ഐ.എ.സ്. തുടങ്ങിയവർ പ്രസംഗിച്ചു. ആയിരക്കണക്കിന് വിശ്വാസികളും നാനാജാതി മതസ്ഥരും പങ്കെടുത്തു.




## നന്ദിയുടെ നറുമലരുകൾ

ഒരു വർഷം നീണ്ടുനിന്ന ജന്മശതാബ്ദി ആഘോഷങ്ങൾക്ക് തിരശ്ശീല വീഴുമ്പോൾ മലങ്കര സുറിയാനി കത്തോലിക്കാ സഭ തികഞ്ഞ ചാരിതാർത്ഥ്യത്തോടെയാണ് വന്ദ്യപിതാവിനെ ഓർക്കുന്നത്. ദൈവത്തിന്റെ



അനന്തമായ കാരുണ്യത്തിന്റെ കരങ്ങൾ തന്റെ ശുശ്രൂഷയ്ക്കായി ഭരമേല്പിക്കപ്പെട്ട സകല ജനത്തിനും നീട്ടിക്കൊടുത്തുകൊണ്ട് നമ്മുടെ ഇടയിലൂടെ നടന്നുനീങ്ങിയ അഭിവന്ദ്യ മാർ ഗ്രിഗോറിയോസ് തിരുമേനി ഇന്നും നമ്മുടെ മദ്ധ്യേ ജീവിക്കുന്നു. തിരുമേനിയുടെ കാരുണ്യത്തിന്റെ ശുശ്രൂഷകൾ നമ്മുടെ മനസ്സിൽ നിറയുന്നു, കരങ്ങൾ അതിനായി ചലിക്കുന്നു. ആവിഷ്കരിച്ച കർമ്മപരിപാടികളെല്ലാം സമയബന്ധിതമായി പൂർത്തിയാക്കുന്നതിനും തുടരുന്നതിനും നേതൃത്വം നൽകിക്കൊണ്ടിരിക്കുന്ന



അത്യുന്നത കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവായോടും, അഭിവന്ദ്യ സാമുവൽ മാർ ഐറേനിയോസ് തിരുമേനിയോടും സഭയിലെ മറ്റെല്ലാ പിതാക്കന്മാരോടും ബഹുമാനപ്പെട്ട വൈദികരോടും, സന്ന്യസ്തരോടും സമർപ്പിതരോടും ദൈവജനത്തോടും മാർ ഗ്രിഗോറിയോസ് തിരുമേനിയെ സഭയ്ക്കും സമൂഹത്തിനുമായി നൽകിയ കല്ലൂപ്പാറ തങ്ങളത്തിൽ കുടുംബത്തോടും ഉള്ള നന്ദി ഇവിടെ അറിയിക്കട്ടെ. ജന്മശതാബ്ദി ആഘോഷങ്ങൾ നമ്മെ നിരന്തരം ഓർമ്മിപ്പിക്കുന്ന ദൈവവചനം ഇതാണ്: “ഈ എളിയവരിൽ ഒരുവന് നിങ്ങൾ ഇതു ചെയ്തപ്പോൾ എനിക്കു തന്നെയാണ് ചെയ്തത്”. മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ ശക്തമായ മദ്ധ്യസ്ഥതയിലും ദീപ്തമായ ഓർമ്മകളിലും ചേർന്നുനിന്നുകൊണ്ട് ഏവരോടും നന്ദിയോടെ...













# ആർച്ചുബിഷപ്പ് ബനഡിക്ട് മാർ ഗ്രിഗോറിയോസ്: സന്യസ്തനും സംരംഭകനും

നീണ്ട 42 വർഷങ്ങൾ മലങ്കര കത്തോലിക്കാ സഭയുടെ കപ്പിത്താനായി നിൽക്കുകയും സഭാംഗങ്ങളെ സമൂഹത്തിന്റെ മുഖ്യധാരയിലേക്ക് കൈപിടിച്ചുയർത്തുകയും ചെയ്ത ആർച്ച് ബിഷപ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് ആത്മീയതയെ പള്ളിക്കുള്ളിലും പുസ്തകങ്ങളിലും മാത്രം ഒതുക്കിയ വ്യക്തിത്വമായിരുന്നില്ല. ആധ്യാത്മിക രംഗത്ത് വിട്ടുവീഴ്ചയില്ലാത്ത പാരമ്പര്യവാദിയായിരിക്കുമ്പോൾ തന്നെ മാർ ഗ്രിഗോറിയോസിന്റെ പ്രവർത്തന മേഖല വിപുലമായതായിരുന്നു. മനുഷ്യന്റെ ഭൗതിക സാഹചര്യം കൂടി മെച്ചപ്പെടുമ്പോൾ മാത്രമേ ആത്മീയതലത്തിലും ഉയർച്ച ഉണ്ടാകൂ എന്ന് അദ്ദേഹം കണ്ടറിഞ്ഞു. വിദ്യാഭ്യാസം നേടിയ തലമുറയ്ക്കേ നേട്ടത്തിന്റെ പാതയിൽ നീങ്ങാനാവൂ എന്ന് അദ്ദേഹം മനസ്സിലാക്കി. മാർ ഗ്രിഗോറിയോസ് പിതാവിന്റെ നേതൃത്വത്തിൽ ആരംഭിച്ച ഒട്ടേറെ വിദ്യാഭ്യാസ സ്ഥാപനങ്ങൾ ഇതിനു തെളിവാണ്. പ്രാഥമിക വിദ്യാലയങ്ങൾ മുതൽ സാങ്കേതിക സ്ഥാപനങ്ങൾ വരെ അദ്ദേഹം പടുത്തുയർത്തി. ചെലവു കുറഞ്ഞ വീടുകളുടെ പ്രചാരകൻ, പരിസ്ഥിതി സംരക്ഷണത്തിന്റെ പ്രാധാന്യം കണ്ടറിഞ്ഞ പരിസ്ഥിതി വാദി, കാർഷിക മേഖലയിൽ പരീക്ഷണത്തിന്റെ ആചാര്യൻ ഇതൊക്കെയായിരുന്ന മാർ ഗ്രിഗോറിയോസ് ഒരു വ്യവസായ സംരംഭകനുമായിരുന്നു. മലങ്കര ഫിഷറീസ്, മാർ ഗ്രിഗോറിയോസ് ഗാർമെന്റ്സ്, കൊയർ ലാപ് തുടങ്ങി ഒട്ടേറെ സംരംഭങ്ങൾക്ക് അദ്ദേഹം തുടക്കം കുറിച്ചു. ആരോഗ്യ സംരക്ഷണത്തിന്റെ പ്രാധാന്യം കണ്ടറിഞ്ഞ അദ്ദേഹം സാധാരണക്കാർക്കായി ഗ്രാമീണ മേഖലയിൽ ആശുപത്രികൾ ആരംഭിച്ചു.

ആരും ചിന്തിക്കാത്ത മേഖലകളിലൂടെ കടന്നുപോയ അദ്ദേഹം സമാധാനത്തിന്റെ പ്രവാചകനുമായിരുന്നു. തിരുവനന്തപുരത്ത് വർഗീയ സംഘർഷം ഉണ്ടായപ്പോൾ, നിലയ്ക്കലിൽ സാമുദായിക ധ്രുവീകരണത്തിന്റെ സാധ്യത ഉണ്ടായപ്പോഴൊക്കെ അദ്ദേഹം ശക്തമായി ഇടപെട്ടു. പ്രശ്നങ്ങൾ പരിഹരിക്കപ്പെട്ടു. ഒരു മതാചാര്യൻ എന്നതിനുമപ്പുറം സമൂഹത്തെ ഒന്നാകെ കോർത്തിണക്കുന്ന വ്യക്തിത്വമായി മാർ ഗ്രിഗോറിയോസ് മാറി. ആർച്ച് ബിഷപ്പ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് ജന്മശതാബ്ദി വർഷത്തിൽ തൊട്ടതെല്ലാം പൊന്നാക്കി മാറ്റിയ പൊന്നു തിരുമേനിയുടെ സംരംഭങ്ങളും, സ്ഥാപനങ്ങളും, ആശയങ്ങളും പ്രസ്ഥാനങ്ങളും കാഹളം വായനകാർക്കായി തയ്യാറാക്കിയത്.


- ബോബി എബ്രഹാം
- ഫാ. വിൽസൺ തട്ടാരുതുണ്ടിൽ
- ഫാ. ബോവസ് മാത്യു
- ഫാ. തോമസ് കയ്യാലയ്ക്കൽ
- ഫാ. ഷീൻ പാലക്കുഴി

# വിദ്യാഭ്യാസം

ജനതയുടെ പുരോഗതി വിദ്യാഭ്യാസത്തിലാണെന്ന് ആർച്ച് ബിഷപ്പ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനി ഉറച്ചു വിശ്വസിച്ചു. നഗരങ്ങളിലും, ഗ്രാമങ്ങളിലും ധാരാളം വിദ്യാഭ്യാസ സ്ഥാപനങ്ങളാണ് അദ്ദേഹം ആരംഭിച്ചത്. മാർ ഈവാനിയോസ് കോളേജിന് ശേഷം സഭയിൽ ആദ്യമായി ഒരു സ്ഥാപനം ആരംഭിച്ചപ്പോൾ അതിന് പേരായി അദ്ദേഹം നിശ്ചയിച്ചത് തിരുവല്ലാ രൂപതയുടെ പ്രഥമ മെത്രാനായ മാർ തെയോഫിലോസ് തിരുമേനിയുടേതായിരുന്നു. പുനരൈക്യ പ്രസ്ഥാനത്തിന്റെ സ്ഥാപകനായ മാർ ഈവാനിയോസ് തിരുമേനിയോടൊപ്പം സന്തത സഹചാരിയായിരുന്ന മാർ തെയോഫിലോസ് തിരുമേനിക്ക് ഉചിതമായ സ്മാരകമാണ് തിരുവനന്തപുരത്ത് ഉണ്ടായത്. സ്ഥാപനങ്ങൾ തുടങ്ങുവാനായി സ്ഥലങ്ങൾ തിരഞ്ഞെടുത്തപ്പോൾ വനപ്രദേശങ്ങളായ ആങ്ങമൂഴിയും, തണ്ണിത്തോടും, കുളത്തൂപ്പുഴയും അതിൽ ഉൾപ്പെട്ടു. ഈ ലിസ്റ്റിൽ പെടാത്ത ധാരാളം അപ്പർ പ്രൈമറി സ്കൂളുകളും ലോവർ പ്രൈമറി സ്കൂളുകളും നഴ്സറികളും അദ്ദേഹം തുടങ്ങിയിട്ടുണ്ട്. കേരളത്തിന് പുറത്തുള്ള മലങ്കര കത്തോലിക്കാ കൂട്ടായ്മകളിൽ വിദ്യാഭ്യാസ മേഖലയിൽ ഗൗരവതരമായ മുതൽമുടക്കും മുന്നേറ്റവും നടത്തിയിട്ടുള്ളത് തിരുവനന്തപുരം അതിരൂപതയെ ഭരമേൽപ്പിച്ചിരുന്ന മദ്രാസിലും ഭോപ്പാലിലുമാണ്. അഭിവന്ദ്യ ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനിയാണ് ഈ മുന്നേറ്റത്തിന് തുടക്കം കുറിച്ചത്. രണ്ട് കോളേജുകളും രണ്ട് ഹയർ സെക്കണ്ടറി സ്കൂളുകളും അനുബന്ധ സ്ഥാപനങ്ങളും ചേർന്ന് വിപുലമായ വിദ്യാഭ്യാസ സമുച്ചയമാണ് ഈ രണ്ട് സ്ഥലങ്ങളിലും പിൽക്കാലത്ത് വളർന്നുവന്നത്.

### 1. മാർ തെയോഫിലോസ് ട്രെയിനിംഗ് കോളേജ്, തിരുവനന്തപുരം

തിരുവനന്തപുരം അതിരൂപതയിലെ ഏക ട്രെയിനിംഗ് കോളേജാണ് മാർ തെയോഫിലോസ് ട്രെയിനിംഗ് കോളേജ്. അഭിവന്ദ്യ മാർ ഗ്രിഗോറിയോസ് പിതാവിന്റെ കാലത്താണ് ഈ കോളേജ് ആരംഭിക്കുന്നത്. ഇംഗ്ലീഷ്, നാച്ച്യുറൽ സയൻസ്, ഫിസിക്കൽ സയൻസ്, ഹിസ്റ്ററി, മാത്തമാറ്റിക്സ് എന്നീ വിഷയങ്ങളിൽ ബിരുദം നേടിയ വിദ്യാർത്ഥികൾക്ക് ഈ കോളേജിൽ പരിശീലനം നൽകുന്നു. ഈ കോളേജിൽ പരിശീലനം നടത്തുന്നവർ തിരുവനന്തപുരത്തും പരിസരപ്രദേശങ്ങളിലും ടീച്ചിംഗ് പ്രാക്ടീസ് നടത്തുന്നു. അതുപോലെ തന്നെ മത, ധാർമ്മിക രംഗങ്ങളിലും പരിശീലനം നൽകുന്നു. ഇപ്പോൾ എം. എഡും മറ്റു ഗവേഷണ സൗകര്യങ്ങളും ഉണ്ട്.

### 2. സെന്റ് ജോൺസ് കോളേജ്, അഞ്ചൽ

കൊല്ലം ജില്ലയിലെ കിഴക്കൻ മേഖലകളിൽ ഉന്നത വിദ്യാഭ്യാസത്തിന്റെ ദീപം തെളിച്ച സ്ഥാപനമാണ് അഞ്ചൽ സെന്റ് ജോൺസ്. പിന്നോക്ക പ്രദേശമായി കരുതപ്പെട്ടിരിക്കുന്ന ഇവിടെ ആർച്ച് ബിഷപ്പ് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ ഉത്സാഹത്താൽ 1964-ൽ കോളേജ് സ്ഥാപിക്കപ്പെട്ടു. ആ നാടിന്റെ പിന്നോക്ക അവസ്ഥയും, വികസന മുരടിപ്പും ഇല്ലാതാക്കാൻ പ്രവർത്തിച്ച മൂല ഉറവിടം ഈ കോളേജാണ്. മലയോര ഗ്രാമത്തെ നാഗരികതയിലേക്ക് ഉയർത്താൻ ഈ കോളേജ് ഇന്നും കർമ്മനിരതമാണ്. ബിരുദ തലത്തിലും ബിരുദാനന്തര തലത്തിലും നിരവധി കോഴ്സുകളിൽ പഠനം നടത്താൻ വിദ്യാർത്ഥികൾക്ക് ഈ കോളേജ് സൗകര്യം നൽകുന്നു.

### 3. മാർ ഗ്രിഗോറിയോസ് കോളേജ്, മദ്രാസ്

തിരുവനന്തപുരം അതിരൂതയുടെ കീഴിൽ 1994-ലാണ് മദ്രാസിൽ മാർ ഗ്രിഗോറിയോസ് എന്ന പേരിൽ കോളേജ് ആരംഭിക്കുന്നത്. ബി. എസ്. സി. കമ്പ്യൂട്ടർ സയൻസ്, ഇലക്ട്രോണിക്സ്, ബി. കോം, ഇക്കണോമിക്സ്, മാത്തമാറ്റിക്സ് എന്നീ വിഷയങ്ങളിൽ തുടക്കം മുതൽ പഠന സൗകര്യം ഇവിടെയുണ്ട്. ഇപ്പോൾ ഇതര വിഷയങ്ങളിൽ ബിരുദബിരുദാന്തര കോഴ്സുകൾ ഇവിടെയുണ്ട്. ഇവിടെ ഏകദേശം രണ്ടായിരത്തോളം വിദ്യാർത്ഥികൾ ഇവിടെ പ്രതിവർഷം പഠനം തേടിയെത്തുന്നു.

### 4. സർവോദയ വിദ്യാലയം, തിരുവനന്തപുരം

ആൺകുട്ടികൾക്ക് താമസിച്ച് പഠിക്കുന്നതിന് വേണ്ട സൗകര്യം തലസ്ഥാനനഗരിയിൽ വേണം എന്ന ഉദ്ദേശത്തോടുകൂടി 1973-ൽ മാർ ഈവാനിയോസ് വിദ്യാനഗറിൽ മാർ തെയോഫിലോസ് ട്രയിനിംഗ് കോളേജിന്റെ മുകളിലത്തെ നിലയിൽ അഭിവന്ദ്യ മാർ ഗ്രിഗോറിയോസ് തിരുമേനി ആരംഭിച്ച ഐ.സി.എസ്.സി. സിലബസിലുള്ള വിദ്യാഭ്യാസസ്ഥാപനമാണിത്. 1972-ൽ പട്ടം അരമനയിൽ ആണ് ഈ സ്കൂളിന്റെ ഉദ്ഘാടന ചടങ്ങുകൾ നടന്നത്. ആർഷഭാരതം ബഹുമാനിക്കുന്ന എല്ലാ മൂല്യങ്ങൾക്കും ആദർങ്ങൾക്കും വേണ്ടി നിലനിൽക്കുന്ന ഒരു സ്കൂൾ ആയിരിക്കണം എന്നു കരുതിയാണ് ഇതിന് തിരുമേനി സർവോദയ സ്കൂൾ എന്നു പേരിട്ടത്. 1974-ൽ പെൺകുട്ടികൾക്കും സ്കൂളിൽ പ്രവേശനം നൽകി. 1993-ൽ എട്ടാം ക്ലാസ് മുതൽ പത്താം ക്ലാസ് വരെ എസ്.എസ്.എൽ.സി. വിഭാഗം ഈ സ്കൂളിൽ നടത്താനുള്ള അംഗീകാരം ലഭിച്ചു. ഇന്ന് നാലായിരത്തിലധികം കുട്ടികൾ പഠിക്കുന്ന തിരുവനന്തപുരത്തെ ഏറ്റവും മെച്ചപ്പെട്ട സ്ഥാപനമായി സർവോദയ വിദ്യാലയ വളർന്നുകഴിഞ്ഞു. ഇപ്പോൾ അനുബന്ധമായി സി. ബി. എ. ഇ സിലബസിലും സ്കൂളുണ്ട്.

### 5. സെന്റ് മേരീസ് ഹയർ സെക്കണ്ടറി സ്കൂൾ, കിഴക്കേത്തെരുവ്

1965-ൽ കൊട്ടാരക്കരയിലേയും പരിസര പ്രദേശങ്ങളിലെയും വിവിധ ഇടവകകളിലെ കുട്ടികളുടെ വിദ്യാഭ്യാസം ലക്ഷ്യമാക്കി അഭിവന്ദ്യ മാർ ഗ്രിഗോറിയോസ് തിരുമേനി അറുപത് വർഷങ്ങൾക്ക് മുൻപ് ആരംഭിച്ച

ഈ സ്കൂൾ ഇന്ന് കൊല്ലം ജില്ലയിലെ ഏറ്റവും പ്രമുഖ സ്കൂളുകളിൽ ഒന്നായി മാറിയിട്ടുണ്ട്. ഒന്നാം ക്ലാസ് മുതൽ 12-ാം ക്ലാസ് വരെ മൂവായിരത്തിലധികം കുട്ടികൾ ഇപ്പോൾ പഠിക്കുന്നു. പ്രാരംഭദശയിൽ വന്ദ്യ അലക്സാണ്ടർ വലിയവീട്ടിൽ കോറെപ്പിസ്കോപ്പായാണ് അഭിവന്ദ്യ ഗ്രിഗോറിയോസ് തിരുമേനിയോടൊപ്പം ഈ സ്കൂളിന്റെ വളർച്ചയിൽ നേതൃത്വം നൽകിയത്.



### 6. ബി. എം. ജി. ഹൈസ്കൂൾ, കുളത്തൂപ്പുഴ

1962-ൽ കൊല്ലം ജില്ലയിൽ കുളത്തൂപ്പുഴയിൽ അഭിവന്ദ്യ മാർ ഗ്രിഗോറിയോസ് തിരുമേനി ആരംഭിച്ച വിദ്യാഭ്യാസ സ്ഥാപനമാണിത്. ഈ പ്രദേശത്തെ ആദ്യത്തെ ഹൈസ്കൂൾ എന്ന നിലയിൽ ആയിരക്കണക്കിന് കുട്ടികൾക്ക് അക്ഷരത്തിന്റെ വെളിച്ചം പകർന്നു നൽകിയ വിദ്യാഭ്യാസസ്ഥാപനമാണിത്. 8 മുതൽ 10 വരെ ക്ലാസുകളിൽ നിലവിൽ ആയിരത്തോളം കുട്ടികൾ പഠിക്കുന്നു.



### 7. എസ്.എം. വി. ഹൈസ്കൂൾ, ആങ്ങമൂഴി

മലയോര മേഖലയായ ആങ്ങമൂഴിയിലെ കുട്ടികളുടെ വിദ്യാഭ്യാസത്തിനായി യാത്രാ സൗകര്യം പരിമിതമായിരുന്ന കാലത്ത് 1976-ൽ അഭിവന്ദ്യ മാർ ഗ്രിഗോറിയോസ് തിരുമേനി വിലക്കുവാങ്ങിയ വിദ്യാഭ്യാസ സ്ഥാപനമാണ് ശ്രീ അയ്യപ്പവിലാസം ഹൈസ്കൂൾ, ആങ്ങമൂഴി. 8-ാം ക്ലാസ് മുതൽ 10-ാം ക്ലാസ് വരെയുള്ള വിദ്യാഭ്യാസസ്ഥാപനം ഇപ്പോഴും ഈ പേര് തന്നെ നിലനിർത്തുന്നു എന്നത് അഭിവന്ദ്യ ഗ്രിഗോറിയോസ് തിരുമേനിയുടെ മതസൗഹാർദ്ദത്തിന്റെ തെളിവാണ്. ജില്ലയിലെ മികച്ച വിദ്യാഭ്യാസ സ്ഥാപനമായി ഇപ്പോഴും ഈ സ്കൂൾ നിലനിൽക്കുന്നു.




### 8. ആര്യഭാരതി ഹൈസ്കൂൾ, ഓമല്ലൂർ

പത്തനംതിട്ടക്കടുത്ത് ഓമല്ലൂരിൽ 1960-ൽ കടുവിൽ പാച്ചുനായരിൽ നിന്നും അഭിവന്ദ്യ മാർ ഗ്രിഗോറിയോസ് തിരുമേനി വിലക്കുവാങ്ങിയ സ്കൂൾ ആണ് ഇത്. 1932 -ൽ സംസ്കൃത സ്കൂൾ ആയി ആരംഭിച്ചതാണ് ഈ വിദ്യാഭ്യാസസ്ഥാപനം. അഞ്ച് മുതൽ പത്ത് വരെ ക്ലാസുകൾ ഉള്ള ഈ സ്ഥാപനം ആ പ്രദേശത്തെ ആയിരക്കണക്കിന് കുട്ടികളുടെ വിദ്യാഭ്യാസ വളർച്ചയ്ക്ക് സഹായിച്ചിട്ടുണ്ട്. നിലവിൽ ആയിരത്തോളം കുട്ടികൾ പഠിക്കുന്ന ഈ വിദ്യാഭ്യാസസ്ഥാപനം മികച്ച രീതിയിൽ പ്രവർത്തിക്കുന്നു.



### 9. സെന്റ് തോമസ് സ്കൂൾ, ഭോപ്പാൽ

1986-ൽ അഭിവന്ദ്യ മാർ ഗ്രിഗോറിയോസ് തിരുമേനി അവിടുത്തെ ദൈവാലയത്തോട് ചേർന്ന് അരേറാ ഹിൽസിൽ സെന്റ് തോമസ് കോൺവന്റ് സ്കൂൾ ആരംഭിച്ചു. ആ സ്ഥലത്തെ കൂട്ടായ്മയുടെ വളർച്ചയിൽ ഈ സ്കൂൾ വലിയ പങ്ക് വഹിച്ചിട്ടുണ്ട്. പിന്നീട് 1997 -ൽ അയോധ്യ നഗറിൽ സെന്റ് തോമസ് സീനിയർ സെക്കണ്ടറി സ്കൂൾ എന്ന പേരിൽ പുതിയ ഒരു സ്കൂളുകൂടി ആരംഭിച്ചു. ഇന്ന് ഭോപ്പാലിലെ മുൻനിരയിൽ നിൽക്കുന്ന സ്കൂളായി ഈ വിദ്യാഭ്യാസ



സ്ഥാപനം മാറി. നിലവിൽ മൂവായിരത്തിലധികം കുട്ടികൾ ഇവിടെ പഠിക്കുന്നു. ഇതിനോട് ചേർന്ന് ഒരു നേഴ്സിംഗ് സ്കൂളും പ്രവർത്തിക്കുന്നു.

### 10. സെന്റ് ജോൺസ് മോഡൽ ഹയർ സെക്കണ്ടറി സ്കൂൾ, നാലാഞ്ചിറ

1957 ജൂലൈ 19-ാം തീയതി അഭിവന്ദ്യ മാർ ഗ്രിഗോറിയോസ് തിരുമേനി നാലാഞ്ചിറ മാർ ഈവാനിയോസ് വിദ്യാനഗറിൽ ആരംഭിച്ച വിദ്യാഭ്യാസ സ്ഥാപനമാണിത്. സമീപത്തുള്ള മാർ തെയോഫിലോസ് ട്രയിനിംഗ് കോളേജിനോടനുബന്ധിച്ചു തുടങ്ങിയതിനാൽ മോഡൽ സ്കൂൾ എന്ന വിശേഷണം ലഭിച്ചു. ആദ്യകാലത്ത് ആൺകുട്ടികൾക്ക് മാത്രം പ്രവേശനം നൽകിയിരുന്ന ഈ സ്കൂൾ 1992-93-ൽ പെൺകുട്ടികൾക്കും പ്രവേശനം നൽകി മോഡൽ സ്കൂൾ ആയിത്തീർന്നു. നിലവിൽ 8 മുതൽ 12 വരെ ക്ലാസുകളിലായി ആയിരത്തിയിരുന്നൂറിലധികം കുട്ടികൾ പഠിക്കുന്നു.

### 11. സെന്റ് ബനഡിക്ട് ഹൈസ്കൂൾ, തണ്ണിത്തോട്

കുടിയേറ്റ മേഖലയായ തണ്ണിത്തോട്ടിലേയും പരിസര പ്രദേശങ്ങളിലേയും കുട്ടികളുടെ വിദ്യാഭ്യാസത്തിനായി തണ്ണിത്തോട് ഇടവകയോട് ചേർന്ന് 1960-ൽ അഭിവന്ദ്യ മാർ ഗ്രിഗോറിയോസ് തിരുമേനി ആരംഭിച്ച വിദ്യാഭ്യാസ സ്ഥാപനമാണ് ഇത്. റോഡോ മറ്റ് അനുബന്ധ യാത്രാ സൗകര്യമോ ഇല്ലാതിരുന്ന ഒരു കാലത്ത് ഇരുപത് കിലോമീറ്ററിലധികം നടന്ന് വിദ്യാഭ്യാസം നടത്തേണ്ടിയിരുന്ന ഒരു കാലത്ത് മലയോരമേഖലയിൽ അക്ഷരത്തിന്റെ ആദ്യവെളിച്ചം അനേകായിരം കുട്ടികൾക്ക് പകർന്നു നൽകിയ വിദ്യാഭ്യാസ സ്ഥാപനമാണിത്. അൻപത്തി അഞ്ച് വർഷങ്ങൾക്ക് ശേഷം ഇന്നും തണ്ണിത്തോട്ടിലെ മികച്ച വിദ്യാഭ്യാസ സ്ഥാപനമായി 5 മുതൽ 10 വരെ ക്ലാസ്സുകളുള്ള ഈ സ്ഥാപനം നിലനിൽക്കുന്നു.

### 12. ഹോളി ഏയ്ഞ്ചൽസ് ഇംഗ്ലീഷ് മീഡിയം ഹയർ സെക്കണ്ടറി സ്കൂൾ, അടൂർ

തിരുവനന്തപുരം അതിരൂപതയുടെ അധീനതയിൽ 1964-ൽ അപ്പർ പ്രൈമറി സ്കൂൾ ആയി അഭിവന്ദ്യ മാർ ഗ്രിഗോറിയോസ് തിരുമേനി അടൂരിൽ ആരംഭിച്ച വിദ്യാഭ്യാസ സ്ഥാപനമാണിത്. 1978-79 കാലയളവിൽ കേരള ഗവൺമെന്റിന്റെ അംഗീകാരമുള്ള 5-ാം ക്ലാസ് മുതൽ 10-ാം ക്ലാസ് വരെയുള്ള ഹൈസ്കൂൾ ആയി ഈ സ്ഥാപനം വളർന്നു. 1982-83 കാലയളവ് ആയപ്പോഴും 1-ാം ക്ലാസ് മുതൽ 10-ാം ക്ലാസ് വരെയുള്ള അംഗീകാരമുള്ള വിദ്യാഭ്യാസ സ്ഥാപനമായി ഇത് മാറി. 2002-ൽ ഹോളി എയ്ഞ്ചൽസ് സ്കൂൾ ഹയർ സെക്കന്ററി സ്കൂൾ ആയി മാറി. നിലവിൽ അടൂർ പ്രദേശത്തെ മെച്ചപ്പെട്ട സ്ഥാപനമായ ഈ സ്കൂളിൽ മൂവായിരത്തിലധികം കുട്ടികൾ പഠിക്കുന്നു.

### 13. ടെമ്പിംൾ എൻട്രി മെമ്മോറിയൽ സ്കൂൾ, പേരൂർക്കട

പേരൂർക്കടയിലെ ഒരു സ്വകാര്യ വ്യക്തിയുടെ അധീനതയിലുള്ള ക്ഷേത്രപ്രവേശന വിളംബരത്തിന്റെ സ്മാരകമായി നിർമ്മിക്കപ്പെട്ട ഒരു ലോവർ പ്രൈമറി സ്കൂൾ അഭിവന്ദ്യ മാർ ഗ്രിഗോറിയോസ് തിരുമേനി വിലക്കുവാങ്ങി. ആ പേര് നിലനിർത്തിയതുവഴി കേരളത്തിലെ സാംസ്കാരിക പൈതൃകത്തോടുള്ള ആദരവ് തിരുമേനി പ്രകടിപ്പിച്ചു. ക്ഷേത്രപ്രവേശനവിളംബര സ്മാരകമായി ഇപ്പോൾ നിലനിൽക്കുന്ന തിരുവനന്തപുരത്തുള്ള ഏക വിദ്യാഭ്യാസ സ്ഥാപനമാണിത്.

### 14. നസ്രറത്ത് ഹോം ഇംഗ്ലീഷ് മീഡിയം സ്കൂൾ, ബാലരാമപുരം

തിരുവനന്തപുരം അതിരൂപതയിലെ മിഷൻ പ്രദേശത്തുള്ള കുട്ടികൾക്ക് മെച്ചപ്പെട്ട വിദ്യാഭ്യാസം ലഭിക്കണം എന്ന ആഗ്രഹത്തോടെ അഭിവന്ദ്യ മാർ ഗ്രിഗോറിയോസ് തിരുമേനി ബാലരാമപുരത്ത് ദേശീയപാതയോട് ചേർന്ന് 1977 ജനുവരി 3-ാം തീയതി ഐ.സി.എസ്.ഇ. സിലബസിൽ ആരംഭിച്ച വിദ്യാഭ്യാസസ്ഥാപനമാണിത്. ഈ സ്ഥാപനത്തിലൂടെ നമ്മുടെ തെക്കൻ പ്രദേശത്തുള്ള അനേകായിരം കുട്ടികളുടെ ഭാവി സുരക്ഷിതമാകത്തക്ക വിധമുള്ള വിദ്യാഭ്യാസം നൽകാൻ സാധിച്ചു. ഇപ്പോൾ പന്ത്രണ്ടാം ക്ലാസ് വരെ രണ്ടായിരത്തിലധികം കുട്ടികൾ പഠിക്കുന്ന ആ പ്രദേശത്തെ ഏറ്റവും മെച്ചപ്പെട്ട വിദ്യാഭ്യാസ സ്ഥാപനമായി ഇത് നിലനിൽക്കുന്നു.

### 15. മാർ ഗ്രിഗോറിയോസ് ഹൈസ്കൂൾ, പ്രാവച്ചമ്പലം

1975-ൽ അഭിവന്ദ്യ മാർ ഗ്രിഗോറിയോസ് തിരുമേനി ആരംഭിച്ച വിദ്യാഭ്യാസ സ്ഥാപനമാണിത്. ആദ്യ കാലയളവിൽ 4-ാം ക്ലാസ് വരെയാണ് കേരള സർക്കാരിന്റെ അംഗീകാരം ലഭിച്ചത്. പിന്നീട് 7-ാം ക്ലാസു വരെയും 2015-ൽ 10-ാം ക്ലാസ് വരെയുള്ള അംഗീകാരം ഈ സ്കൂളിന് ലഭിച്ചു. ഇപ്പോൾ അറുന്നൂറിലധികം കുട്ടികൾ ഈ സ്കൂളിൽ പഠിക്കുന്നു. തിരുവനന്തപുരത്തിന് തെക്കുള്ള മിഷൻ മേഖലയിലുള്ള അനേകം കുട്ടികൾക്ക് അക്ഷരത്തിന്റെ ആദ്യവെളിച്ചം പകരാൻ ഈ വിദ്യാഭ്യാസ സ്ഥാപനത്തിന് സാധിച്ചു.

### 16. മോൺ ജോസഫ് കുഴിഞ്ഞാലിൽ മെമ്മോറിയൽ എം. എസ്. സി. ഹയർ സെക്കണ്ടറി സ്കൂൾ, ക്രിസ്തുരാജപുരം, മാർത്താണ്ഡം

1981-ൽ അഭിവന്ദ്യ മാർ ഗ്രിഗോറിയോസ് തിരുമേനി ആരംഭിച്ച വിദ്യാഭ്യാസ സ്ഥാപനമാണിത്. സാമ്പത്തികമായി വളരെ പിന്നോക്കം നിൽക്കുന്ന ഈ സ്ഥലത്ത്, വിദ്യാഭ്യാസത്തിലൂടെ മാത്രമേ ഇവരെ സമൂഹത്തിന്റെ മുഖ്യധാരയിലേക്ക് കൊണ്ടുവരാൻ സാധിക്കൂ എന്ന തിരിച്ചറിവോടെയാണ് അഭിവന്ദ്യ പിതാവ് ഈ സ്ഥലത്ത് ഒരു ഹൈസ്കൂൾ തുടങ്ങാൻ തീരുമാനമെടുക്കുന്നത്. ഈ വിദ്യാഭ്യാസ സ്ഥാപനം വഴി അനേകായിരം കുട്ടികൾക്ക് അറിവ് പകർന്നുകൊടുക്കാൻ സാധിച്ചു. 1999-ൽ ഹയർ സെക്കണ്ടറിയായി ഉയർത്തപ്പെട്ടു. നിലവിൽ അഞ്ഞൂറിലധികം കുട്ടികൾ പഠിക്കുന്നു.

## 17. സെന്റ് എഫ്രേം എം.എസ്.സി. ഹയർ സെക്കണ്ടറി സ്കൂൾ, സൂര്യകോട്

അക്രൈസ്തവർ തിങ്ങിപാർക്കുന്ന ഈ സ്ഥലത്ത് 1956-ൽ ആണ് അഭിവന്ദ്യ മാർ ഗ്രിഗോറിയോസ് തിരുമേനി ഈ ഹൈസ്കൂൾ ആരംഭിക്കുന്നത്. അവിടെ താമസിക്കുന്ന മലങ്കര കത്തോലിക്ക കുട്ടികൾക്ക് പഠിക്കാനായി നമ്മുടെ സ്കൂൾ തന്നെ വേണം എന്ന ആഗ്രഹത്തിൽ നിന്നാണ് സൂര്യകോട് എന്ന സ്ഥലത്ത് എം.എസ്.സി. മാനേജ്മെന്റിന്റെ കീഴിലുള്ള സ്കൂൾ ആരംഭിക്കാൻ അഭിവന്ദ്യ പിതാവ് തീരുമാനമെടുക്കുന്നത്. 2010 -ൽ ഈ സ്കൂൾ ഹയർ സെക്കണ്ടറിയായി ഉയർത്തപ്പെട്ടു. നിലവിൽ എഴുന്നൂറിലധികം കുട്ടികൾ പഠിക്കുന്നു.




## 18. മാർ ഗ്രിഗോറിയോസ് എം.എസ്.സി. ഹൈസ്കൂൾ, കിരാത്തൂർ

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ കന്യാകുമാരി ജില്ലയിലെ മിഷണറി പ്രവർത്തനങ്ങൾ ത്വരിതപ്പെടുത്തുന്നതിനായി വിവിധ സ്ഥാപനങ്ങൾ അഭിവന്ദ്യ പിതാവ് ആരംഭിച്ചു. വിദ്യാഭ്യാസത്തിലൂടെ മാത്രമേ സമൂഹത്തിൽ ഉയർച്ച ഉണ്ടാവൂ എന്ന ബോധ്യത്തിൽ നിന്നാണ് 1978-ൽ കിരാത്തൂരിൽ അഭിവന്ദ്യ മാർ ഗ്രിഗോറിയോസ് തിരുമേനി ഹൈസ്കൂൾ ആരംഭിച്ചു. ധാരാളം കുട്ടികൾക്ക് അറിവിന്റെ വെളിച്ചം ഈ സ്ഥാപനം പകർന്നുകൊടുത്തു. നിലവിൽ മുന്നൂറോളം കുട്ടികൾ ഇവിടെ പഠിക്കുന്നു.




## 19. ജയമാതാ ഐ.റ്റി.ഐ., നാലാഞ്ചിറ

ഫ്രാൻസിസ്കൻ ബ്രദേഴ്സിന്റെ നേതൃത്വത്തിൽ നാലാഞ്ചിറ മാർ ഈവാനിയോസ് വിദ്യാനഗറിൽ ഒരു ഐ.റ്റി.ഐ. ആരംഭിക്കാൻ ആവശ്യമായ പ്രോത്സാഹനം നൽകിയത് അഭിവന്ദ്യ മാർ ഗ്രിഗോറിയോസ് തിരുമേനിയാണ്. നിർധനരായ ആയിരക്കണക്കിന് കുട്ടികൾക്ക് തൊഴിലധിഷ്ഠിത വിദ്യാഭ്യാസം നൽകാൻ ഈ സ്ഥാപനത്തിന് കഴിഞ്ഞിട്ടുണ്ട്. ഇന്നും ധാരാളം നിർധനരായ കുട്ടികൾക്ക് നൂതനമായ തൊഴിലധിഷ്ഠിത വിദ്യാഭ്യാസം നൽകാൻ ഈ സ്ഥാപനത്തിന് സാധിക്കുന്നു.




## 20. മാർ ഈവാനിയോസ് എഡ്യൂക്കേഷണൽ എൻഡോവ്മെന്റ്

1992 ജൂലൈ 15-നു പുണ്യശ്ലോകനായ മാർ ഈവാനിയോസ് തിരുമേനിയുടെ 39-ാം ഓർമ്മപ്പെരുനാൾ ദിവസമാണ് ഈ എൻഡോവ്മെന്റ് ആരംഭിച്ചത്. അഭിവന്ദ്യ മാർ ഗ്രിഗോറിയോസ് തിരുമേനിയാണ് ഇത് ഉദ്ഘാടനം ചെയ്തത്. മലങ്കരസഭയിലെ സമർത്ഥരായ വിദ്യാർത്ഥികൾക്ക് മാർ ഈവാനിയോസ് തിരുമേനിയുടെ ഓർമ്മ ദിവസം എഡ്യൂക്കേഷണൽ അവാർഡ് നൽകുക, അർഹരായ7 വിദ്യാർത്ഥികളെ ഉന്നത വിദ്യാഭ്യാസത്തിന് സഹായിക്കുക എന്നീ രണ്ട് ലക്ഷ്യങ്ങളോടെയാണ് ഈ എൻഡോവ്മെന്റ് ആരംഭിച്ചത്.



## 21. സെന്റ് ജോൺസ് സെൻട്രൽ സ്കൂൾ, അഞ്ചൽ

അഞ്ചൽ സെന്റ് ജോൺസ് കോളേജിനു ശേഷം പിന്നീട് അഞ്ചലിൽ ആരംഭിച്ച മറ്റൊരു വിദ്യാഭ്യാസ

സ്ഥാപനമാണ് സെന്റ് ജോൺസ് സെൻട്രൽ സ്‌കൂൾ. കേന്ദ്ര സിലബസിൽ പ്രവർത്തിക്കുന്ന ഈ സ്‌കൂളിൽ നിന്ന് ആയിരക്കണക്കിന് വിദ്യാർത്ഥികൾ ഉന്നത നിലവാരമുള്ള പ്രാഥമിക വിദ്യാഭ്യാസം നേടി. ഏകദേശം രണ്ടായിരത്തോളം കുട്ടികളാണ് ഇവിടെ പഠിക്കുന്നത്.

## ആരോഗ്യം

ആരോഗ്യമുള്ള ഒരു തലമുറ മാർ ഗ്രിഗോറിയോസ് പിതാവിന്റെ സ്വപ്നമായിരുന്നു. ഗ്രാമങ്ങളിൽ സാധാരണക്കാരായ മനുഷ്യർക്ക് മെച്ചപ്പെട്ട ചികിത്സാ സൗകര്യങ്ങൾ ലഭ്യമാക്കുന്നതിന് ചെറിയ ആശുപത്രികൾ അദ്ദേഹം സ്ഥാപിച്ചു. ആരോഗ്യമേഖലയിൽ കൂടുതൽ വലിയ സംരംഭങ്ങൾ തുടങ്ങണമെന്ന് അദ്ദേഹത്തിന് അതിയായ ആഗ്രഹമുണ്ടായിരുന്നു. എളിയനിലയിൽ ആരംഭിച്ച പിരപ്പൻകോട് പോലെയുള്ള സംരംഭങ്ങൾ അനേകായിരങ്ങൾക്ക് ആശ്വാസമേകി വലിയ പ്രസ്ഥാനമായി വളർന്നിരിക്കുന്നു. അതിരൂപതയ്ക്ക് കീഴിൽ വിവിധ സ്ഥലങ്ങളിൽ ആശുപത്രികൾ ആരംഭിച്ചതോടൊപ്പം സന്യാസിനി സമൂഹങ്ങളുടെ ചുമതലയിൽ ആശുപത്രികൾ ആരംഭിക്കുന്നതിനും അവയുടെ പ്രവർത്തനങ്ങളിൽ സഹായഹസ്തങ്ങളുമായും അഭിവന്ദ്യ തിരുമേനി എപ്പോഴും മുന്നിൽ ഉണ്ടായിരുന്നു. അഞ്ചൽ സെന്റ് ജോസഫ്‌സ് മിഷൻ ആശുപത്രി, പുത്തൂർ ബഥനി ആശുപത്രി, പെരുമ്പുഴ അസീസി അറ്റോൺമെന്റ് ആശുപത്രി എന്നിവയുടെ ആരംഭത്തിലും വളർച്ചയിലും പിതാവിന്റെ നല്ല മനസ്സ് ഒപ്പമുണ്ടായിരുന്നു.

### 22. സെന്റ് ജോൺസ് ഹോസ്പിറ്റൽ, പിരപ്പൻകോട്

1961-ൽ ആണ് കുഷ്ഠരോഗികൾക്കായുള്ള സേവനം മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ നേതൃത്വത്തിൽ തുടങ്ങുന്നത്. അരമനയോടടുത്തുള്ള കെട്ടിടം വാടകയ്ക്കെടുത്തായിരുന്നു തുടക്കം. നിലവിലുള്ള ആശുപത്രികളിൽ കുഷ്ഠരോഗികൾക്ക് പ്രവേശനം ഇല്ല എന്നതിനാൽ പിരപ്പൻകോട് എന്ന സ്ഥലത്ത് ഭൂമി വാങ്ങി കെട്ടിടം പണിയുകയായിരുന്നു. 1964 ഫെബ്രുവരി 11-ന് പ്രവർത്തനം ആരംഭിച്ചു. ഒരുകാലത്ത് നാടിന്റെ ശാപമായിരുന്ന കുഷ്ഠരോഗം നിർമാർജനം ചെയ്യുന്നതിലും ബോധവത്കരണ, ചികിൽസാ പ്രവർത്തനങ്ങൾ ഭംഗിയായി നടത്തുന്നതിനും ഈ സ്ഥാപനം പ്രശസ്തമായ പങ്കുവഹിച്ചു. ഈ രംഗത്ത് പ്രവർത്തിച്ചുപരിചയമുള്ള വിദേശത്തുനിന്നുള്ള കന്യാസ്ത്രീകളെയും മറ്റും സേവനപ്രവർത്തനത്തിനായി ഇവിടെ എത്തിക്കാനും പിതാവിന്റെ നേതൃത്വത്തിനു കഴിഞ്ഞു. ഇപ്പോൾ ഈ ആശുപത്രി ഒരു കമ്മ്യൂണിറ്റി മെഡിക്കൽ സെന്ററായി വികാസം പ്രാപിച്ചിട്ടുണ്ട്. വിവിധ ചികിൽസാ സൗകര്യങ്ങളുള്ള മെഡിക്കൽ വില്ലേജായി വളർന്നു.

### 23. സെന്റ് വിൻസന്റ് ഡയബറ്റിക് സെന്റർ

തിരുവനന്തപുരം ജില്ലയിലും, പ്രാന്തപ്രദേശങ്ങളിലുമുള്ള പാവപ്പെട്ട രോഗികൾക്ക് സൗജന്യചികിത്സ നൽകുക, അറിയപ്പെടാതെ കിടക്കുന്ന പ്രമേഹരോഗികളെ കണ്ടെത്തുക, അവർക്കാവശ്യമായ ബോധവൽക്കരണം നടത്തുക, പരിശീലന ക്യാമ്പുകൾ സംഘടിപ്പിക്കുക തുടങ്ങിയ ലക്ഷ്യങ്ങൾ മുൻനിർത്തി ആർച്ചുബിഷപ്പ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ ആശീർവാദത്തോടും അനുഗ്രഹത്തോടും കൂടി ആരംഭിച്ച ആതുരാലയമാണ് സെന്റ് വിൻസന്റ് ഡി പോൾ ഡയബറ്റിക് സെന്റർ. 1992 ഒക്ടോബർ 26-നു കവടിയാറിലെ ജവഹർനഗർ ആസ്ഥാനമാക്കി ആരംഭിച്ച ഈ സംഘടനയുടെ ആദ്യകാല പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകിയത് മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റിയായിരുന്നു. ഇപ്പോൾ പിരപ്പൻകോട്ടും തുടർന്ന് പട്ടത്തും പ്രവർത്തിക്കുന്നു.

### 24. വിമലാ ഹോസ്പിറ്റൽ കല്ലുവാതുക്കൽ

കല്ലുവാതുക്കൽ പ്രദേശത്ത് ആതുര ശുശ്രൂഷ നിർവഹിക്കുവാൻ ആഗ്രഹിച്ച വന്ദ്യ പിതാവിന്റെ ദർശനത്തിന്റെ അടയാളമാണ് വിമലാ ഹോസ്പിറ്റൽ. പാവപ്പെട്ടവരിലേക്ക് ആതുരസഹായം എത്തിക്കുന്നതിന് ബദ്ധശ്രദ്ധ പുലർത്തിയിരുന്ന വന്ദ്യ പിതാവിന്റേ പരസ്നേഹ പ്രവർത്തനങ്ങളുടെ മറ്റൊരു മുഖമാണ് ഇന്നും പ്രവർത്തിക്കുന്ന ഈ ഹോസ്പിറ്റൽ.

### 25. ജയമാതാ ഹോസ്പിറ്റൽ, ഓടനാവട്ടം

കൊട്ടാരകരയ്ക്കടുത്ത് ഓടനാവട്ടത്ത് സാധാരണക്കാരായ ആളുകൾക്ക് ആതുര ശുശ്രൂഷ ലഭ്യമാക്കുവാൻ ആരംഭിച്ച ആശുപത്രിയാണ് ജയമാതാ. ഇന്നും നാനാജാതി മതസ്ഥരായ ധാരാളം ആളുകൾ ഈ ആശുപത്രിയുടെ നന്മ അനുഭവിക്കുന്നു.

### 26. പ്രകൃതി ചികിൽസാ കേന്ദ്രം

1976-ൽ നാലാഞ്ചിറയിൽ ബഥനി ആശ്രമത്തിന്റെ ചുമതലയിൽ പ്രകൃതി ചികിൽസാ കേന്ദ്രം ആരംഭിച്ചതു മുതൽ പിതാവിന്റെ പ്രോത്സാഹനം ഈ സ്ഥാപനത്തിനു ലഭിച്ചു. "ലളിതമായ പ്രതിരോധ നടപടികൾ സ്വീകരിച്ചുകൊണ്ട് രോഗബാധ കുറയ്ക്കുന്നതിന് പ്രകൃതി ചികിൽസ സഹായിക്കും. ചികിത്സാ രീതി എന്നതിനേക്കാൾ ജീവിതരീതി ആയിട്ടാണ് ഇതിനെ കാണേണ്ടത്". പ്രകൃതി ചികിത്സയെപ്പറ്റി മാർ ഗ്രിഗോറിയോസ് പിതാവിന്റെ അഭിപ്രായം ഇതായിരുന്നു. അഖില കേരള പ്രകൃതി ചികിൽസാ പ്രസ്ഥാനത്തിന്റെ മുഖ്യരക്ഷാധികാരിയായും പ്രവർത്തിച്ചിട്ടുണ്ട് മാർ ഗ്രിഗോറിയോസ്. ബഥനി പ്രകൃതി ചികിൽസാ കേന്ദ്രത്തിന്റെ നേതൃത്വത്തിൽ നടത്തിയ ക്യാംപുകളിൽ പ്രസംഗകനുമായിരുന്നു അദ്ദേഹം. നാലാഞ്ചിറയിലെ പ്രകൃതി ചികിത്സാ കേന്ദ്രത്തിന്റെ എക്സ്റ്റൻഷൻ സെന്റർ പാളയത്ത് തുടങ്ങാൻ പ്രോത്സാഹനം നൽകിയതും അദ്ദേഹമായിരുന്നു.

മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ വളർച്ചയ്ക്കും പുരോഗതിക്കുമായി ധാരാളം സ്ഥാപനങ്ങളും സംവിധാനങ്ങളുമാണ് അഭിവന്ദ്യ പിതാവിന്റെ നേതൃത്വത്തിലും താല്പര്യത്തിലും രൂപം കൊണ്ടത്. സഭയുടെ പൊതുകാര്യങ്ങൾക്ക് വേണ്ടി തിരുവനന്തപുരം അതിരൂപതയുടെ സ്വത്തുക്കൾ വിട്ടുകൊടുക്കുന്നതിനോ ചെലവഴിക്കുന്നതിനോ അഭിവന്ദ്യ പിതാവ് ഒരിക്കലും മടികാണിച്ചിട്ടില്ല. സ്ഥാപനങ്ങളും പ്രസ്ഥാനങ്ങളുമായി ധാരാളം കാര്യങ്ങൾക്കാണ് തിരുമേനി തുടക്കം കുറിച്ചത്. അവയിൽ ചിലതുമാത്രമാണ് ഇവിടെ രേഖപ്പെടുത്തിയിരിക്കുന്നത്.

### 27. സെന്റ് മേരീസ് മലങ്കര സെമിനാരി, തിരുവനന്തപുരം

മലങ്കര കത്തോലിക്കാസഭയുടെ ഏക മേജർ സെമിനാരിയാണ് സെന്റ് മേരീസ് മലങ്കര മേജർ സെമിനാരി. മലങ്കരയിലെ വൈദികരുടെ പരിശീലനത്തിനായി ഒരു മേജർ സെമിനാരി ഉണ്ടാകണമെന്നത് മാർ ഇവാനിയോസ് പിതാവിന്റെ ആഗ്രഹമായിരുന്നു. എന്നാൽ പല കാരണങ്ങളാൽ അതു വൈകി. ഒടുവിൽ 1980-ൽ തിരുവനന്തപുരത്ത് കൂടിയ മലങ്കര സഭാ പിതാക്കന്മാരുടെയും വൈദികരുടെയും യോഗം മേജർ സെമിനാരി ഉടൻ യാഥാർഥ്യമാക്കാൻ തീരുമാനിച്ചു. അന്നത്തെ പൗരസ്ത്യ തിരുസംഘം അധ്യക്ഷൻ കർദ്ദിനാൾ റൂബിൻ പിതാവും യോഗത്തിൽ പങ്കെടുത്തു. തുടർന്ന് നാലാഞ്ചിറ മാർ ഈവാനിയോസ് വിദ്യാനഗറിൽ തിരുവനന്തപുരം അതിരൂപതയുടെ ഭൂമിയിൽ നിന്നും മേജർ സെമിനാരിക്കായി 20 ഏക്കർ സ്ഥലം മാർ ഗ്രിഗോറിയോസ് പിതാവ് വിട്ടുനൽകി. ആദ്യകാലത്ത് താൽകാലികമായി പട്ടത്തുള്ള സെന്റ് അലോഷ്യസ് മൈനർ സെമിനാരി പരിശീലന കേന്ദ്രമാക്കി. തുടർന്ന് 1986 ഫെബ്രുവരി 8-ന് പരിശുദ്ധ ജോൺപോൾ രണ്ടാമൻ മാർപ്പാപ്പയുടെ ഭാരത സന്ദർശനവേളയിൽ പുതിയ സെമിനാരിയുടെ അടിസ്ഥാനശിലയുടെ ആശീർവാദവും നടന്നു. മാർ ഗ്രിഗോറിയോസ് തിരുമേനി അതിനായി തുടർന്നു നടത്തിയ യത്നം വളരെ വലുതായിരുന്നു. 1983 ജൂൺ 29-ന് വിശുദ്ധ പത്രോസ്, പൗലോസ് ശ്ലീഹന്മാരുടെ തിരുനാൾ ദിവസം മലങ്കര മേജർ സെമിനാരി ഉദ്ഘാടനം ചെയ്യാൻ സാധിച്ചു.

1989 മെയ് 25-ന് മാർ ഗ്രിഗോറിയോസ് പിതാവിന്റെ കാർമികത്വത്തിൽ സെമിനാരിയുടെ ഫിലോസഫി ബ്ലോക്ക് കൂദാശ ചെയ്യപ്പെട്ടു. 1992 ജൂൺ ഒൻപതിന് ദൈവശാസ്ത്രപഠന വിഭാഗം കൂടി ആരംഭിച്ചു. കൂടെക്കൂടെ സെമിനാരി സന്ദർശിച്ചിരുന്ന മാർ ഗ്രിഗോറിയോസ് തിരുമേനി ദൈവശാസ്ത്ര വിദ്യാർഥികൾക്ക് ക്ലാസ്സെടുക്കാനും സമയം കണ്ടെത്തിയിരുന്നു.











## 28. സെന്റ് മേരീസ് അതിഭദ്രാസന ദൈവാലയം, പട്ടം

ചുവർചിത്രങ്ങൾക്കൊണ്ട് പ്രസിദ്ധമായ ദൈവാലയമാണ് പട്ടം അതിഭദ്രാസന ദൈവാലയം. ഈ ഇടവക 1934-ൽ പട്ടം ലിറ്റിൽ ഫ്ളവർ പള്ളിയിൽ ആരംഭിച്ചു. ഇപ്പോഴത്തെ ദൈവാലയത്തിന്റെ ശിലാസ്ഥാപനം 1950-ൽ മാർ ഈവാനിയോസ് തിരുമേനി നിർവ്വഹിച്ചു. 1965 ഫെബ്രുവരി 22ന് ഈ ദൈവാലയത്തിന്റെ പ്രതിഷ്ഠാ കർമ്മം മാർ ഗ്രിഗോറിയോസ് തിരുമേനി നിർവ്വഹിച്ചു. ഈ ദൈവാലയത്തിന്റെ ചുവർ ചിത്രങ്ങൾവരച്ചതും പ്രധാന മദ്ബഹായുടെ സ്റ്റെയിൻസ് ഗ്ലാസ്സു ജനലുകൾ, സംവിധാനം ചെയ്തതും മരിബരാംഗ്ഷ് എന്ന ഫ്രഞ്ചു വനിതയാണ് ഐക്കൺ എന്നറിയപ്പെടുന്ന യൗനായ രീതിയിലുള്ള ചിത്രവേലയാണ് ഇവിടെ ഉപയോഗിച്ചിരിക്കന്നത്. ഈ ദൈവാലയത്തിന്റെ പ്രധാന അൾത്താരയുടെ താഴെ അഭിവന്ദ്യ പിതാക്കൻമാരുടെ കബറിടത്തിനുള്ള കല്ലറകൾ സംവിധാനം ചെയ്തിരിക്കുന്നു. 1986 ഫെബ്രുവരി 8-ാം തീയതി പരിശുദ്ധ പിതാവ് ജോൺ പോശ രണ്ടാമൻ ഈ ദൈവാലയം സന്ദർശിച്ചു. ദൈവദാസൻ മാർ ഈവാനിയോസ്, മാർ ഗ്രിഗോറിയോസ്, മാർ ബസേലിയോസ് എന്നീ പിതാക്കന്മാരുടെ കബറുകൾ സ്ഥിതി ചെയ്യുന്നുത് ഈ ദൈവാലയത്തിലാണ്. സഭാകേന്ദ്രമായ കാതോലിക്കേറ്റ് സെന്ററും ഏഷ്യയിലെ ഏറ്റവും വലിയ സ്കൂളായ സെന്റ് മേരീസും മലങ്കര സോഷ്യൽ സർവ്വീസ് സൊസൈറ്റിയും സമന്വയ പാസ്റ്ററൽ സെന്ററും സെന്റ് മേരീസ് പ്രസ്സും അടങ്ങുന്ന സ്ഥാപന സമുച്ചയങ്ങുളടെ കേന്ദ്രമായ സെന്റ് മേരീസ് കോമ്പൗണ്ട് ഇന്ന് തലസ്ഥാന നഗരിയുടെ ശ്രദ്ധാകേന്ദ്രമാണ്.

## 29. പരിശുദ്ധ ജോൺ പോൾ രണ്ടാമൻ മാർപ്പാപ്പയുടെ മലങ്കര സഭാ സന്ദർശനം

ഇദംപ്രഥമമായി ഒരു മാർപ്പാപ്പ മലങ്കര സുറിയാനി കത്തോലിക്കാ സഭയെ സന്ദർശിക്കുന്നത് അഭിവന്ദ്യ ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ കാലത്താണ്. 1986-ൽ ഇന്ത്യ സന്ദർശിച്ച പരിശുദ്ധ ജോൺ പോൾ മാർപ്പാപ്പ തിരുവനന്തപുരത്ത് മലങ്കര സഭയെ അഭിസംബോധന ചെയ്തു. പട്ടത്തെ സഭയുടെ ആസ്ഥാന ദൈവാലയമായ സെന്റ് മേരീസ് കത്തീഡ്രൽ മാർപ്പാപ്പ സന്ദർശിച്ചു. മലങ്കര സെമിനാരിയുടെ അടിസ്ഥാന ശില ആശീർവദിച്ചു. ശംഖുമുഖത്ത് വലിയ സമ്മേളനവും നടന്നു. പിന്നീട് കേരളത്തിൽ നിന്നും വിവിധ സഭാദ്ധ്യക്ഷന്മാർ ചേർന്ന് തിരുമേനിയുടെ നേതൃത്വത്തിൽ റോമിലേക്ക് തീർത്ഥാടന യാത്ര നടത്തി.

## 30. മലങ്കര കാത്തലിക് യൂത്ത് മൂവ്മെന്റ്

മലങ്കര കത്തോലിക്കാസഭയിലെ യുവജന പ്രസ്ഥാനമാണ് എം. സി. വൈ. എം. 1971-ൽ തിരുവനന്തപുരം അതിരൂപതയിൽ ആരംഭിച്ച ഈ പ്രസ്ഥാനം ബാലദശകളെ പിന്നിട്ട് ഇന്ന് യുവത്വത്തിൽ എത്തിയിരിക്കുന്നു. അഭിവന്ദ്യ ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനി പ്രത്യേകമായി താല്പര്യമെടുത്ത് കർമ്മോൽസുകരായ വൈദികരുടേയും ഒരുപറ്റം യുവജനങ്ങളുടേയും നേതൃത്വത്തിലാണ് ഈ പ്രസ്ഥാനത്തിന് തുടക്കം കുറിച്ചത്. യുവജനപ്രസ്ഥാനത്തിന്റെ ചെറുതും വലുതുമായ എല്ലാ പരിപാടികളിലും വന്ദ്യ പിതാവിന്റെ സജീവ സാന്നിധ്യം ആ കാലഘട്ടത്തിലെ യുവജന നേതൃത്വത്തിന് വലിയ പ്രോത്സാഹനമായിരുന്നു. സമൂഹത്തിന്റെ സമ്പൂർണ്ണ വിമോചനവും, യുവജനങ്ങളുടെ സമഗ്ര വളർച്ചയും ലക്ഷ്യമാക്കി ഇവ അതിന്റെ ആദ്ധ്യാത്മിക, ബൗദ്ധിക, സാമൂഹിക സാംസ്കാരിക ചതുർവഴിയിലൂടെ ലക്ഷ്യപ്രാപ്തിക്കായി മുന്നോട്ടു കുതിക്കുന്നു.

## 31. മലങ്കര കാത്തലിക് അസ്സോസിയേഷൻ

മലങ്കര കാത്തോലിക്കാസഭയുടെ അൽമായ സംഘടനയാണ് മലങ്കര കാത്തലിക് അസോസിയേഷൻ (എം. സി. എ.). ഇത് രൂപംകൊണ്ടത് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ പ്രത്യേക താൽപര്യത്തിലും നേതൃത്വത്തിലുമാണ്. മാർ ഈവാനിയോസ് തിരുമേനിയുടെ കാലഘട്ടത്തിൽ കാത്തലിക് ഗിൽഡ് എന്ന പേരിലും, പിന്നീട് കാത്തോലിക്കാ കോൺഗ്രസിന്റെ അനുബന്ധസംഘടനയായും പ്രവർത്തിച്ച് മലങ്കരയിലെ അൽമായർക്കുവേണ്ടി 1978-ൽ രൂപം നൽകിയതാണ് മലങ്കര കാത്തലിക് അസോസിയേഷൻ. 1988 -ൽ നിരണത്തുവച്ച് നടന്ന പുനരൈക്യ വാർഷികത്തിൽ അഖില മലങ്കരതലത്തിൽ സംഘടിപ്പിക്കുവാൻ തീരുമാനമായി. എന്നാൽ വേണ്ടത്ര പ്രചാരവും പ്രവർത്തനവും മലങ്കര കത്തോലിക്കാ അസ്സോസിയേഷന് ഉണ്ടായില്ല. 1996-ൽ അഭിവന്ദ്യ സിറിൽ മാർ ബസേലിയോസ് മെത്രാപ്പോലീത്തയാണ് ഇന്നത്തെ കെട്ടും ഉറപ്പും നൽകി സംഘടനയെ സജ്ജീകരിച്ചത്. ഇന്ന് സഭയിലും സമൂഹത്തിലും ശക്തരായ അല്മായ നേതൃത്വം നൽകികൊണ്ട് എം. സി. എ. പ്രവർത്തിക്കുന്നു.

## 32. തീർത്ഥാടന പദയാത്ര

മാർ ഈവാനിയോസ് തിരുമേനിയുടെ കബറിടം മലങ്കര സഭാമക്കൾക്ക് പുണ്യസ്ഥലമാണ്. ആ പരിശുദ്ധിയുടെ പരിമളം മലങ്കരയിൽ ആകമാനം പരക്കണം. സത്യത്തെ കണ്ടെത്തിയപ്പോൾ നിഷ്പാദുകരായി മുണ്ടൻമലയിൽ നിന്നും ഇറങ്ങി തിരിച്ചതിനെ അനുസ്മരിപ്പിക്കുന്നതാണ് മലങ്കര കത്തോലിക്കാ യുവജന പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ ജൂലൈ മാസത്തിൽ അഭിവന്ദ്യ പിതാവിന്റെ ഓർമ്മ പെരുന്നാളിനോട് അനുബന്ധിച്ച് കബറിങ്കലേക്ക് നടത്തുന്ന പദയാത്ര. യുവജനങ്ങളുടെ കർമ്മപരിപാടി എന്നതിനേക്കാൾ ഭാരതീയ ആദ്ധ്യാത്മികതയുടെ ബാഹ്യ ആവരണമായ കാഷായ വസ്ത്രം ധരിച്ച് പ്രാർത്ഥനാ മഞ്ജരികൾ ഉരുവിട്ട് 150 കിലോമീറ്റർ നടന്ന് ജൂലൈ പതിനഞ്ചിന് അഭിവന്ദ്യ പിതാവിന്റെ കബറിങ്കൽ എത്തിച്ചേരുന്നു. 1978 ൽ അഭിവന്ദ്യ മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ പ്രത്യേകമായ താല്പര്യത്തിലും നേതൃത്വത്തിലുമാണ് പദയാത്ര ആരംഭിച്ചത്. പ്രാരംഭദശയിലെ എല്ലാ പ്രശ്നങ്ങൾക്കും പ്രതിസന്ധികൾക്കും പ്രതിവിധി കണ്ടെത്തുവാൻ പിതാവ് സമയം കണ്ടെത്തിയിരുന്നു.

### 33. മലങ്കര ബാലൻ

തിരുവനന്തപുരം അതിരൂപതയുടെ വിശ്വാസ പരിശീലനത്തിന്റെ ഒരു ഉപകരണം ആണ് മലങ്കര ബാലൻ. 1969 ജനുവരി മാസത്തിലാണ് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ പ്രോത്സാഹനത്തിൽ മലങ്കര ബാലൻ പിറന്നു വീണത്. സങ്കീർണ്ണമായ ആധുനിക യുഗത്തിൽ അതിരൂപതയിലെ സണ്ടേസ്കൂൾ പ്രസ്ഥാനത്തിന്റെ നിലനിൽപ്പിനും വളർച്ചയ്ക്കും ഒരു മുഖപത്രം ആവശ്യമാണ് എന്ന ബോധ്യമാണ് മലങ്കര ബാലന്റെ ഉത്ഭവത്തിനുകാരണം. അതുപോലെ തന്നെ വളർന്നുവരുന്ന യുവപ്രതിഭകളെ പ്രോത്സാഹിപ്പിക്കുക എന്ന ലക്ഷ്യവും മലങ്കര ബാലന്റെ ജന്മത്തിനു കാരണമായി.




### 34. കുരിശുമല, റാന്നി പെരുന്നാട്

1989-ൽ തീർത്ഥാടന കേന്ദ്രം എന്ന നിലയിൽ മാർ ഗ്രിഗോറിയോസ് തിരുമേനി ആ പ്രദേശത്ത് ശുശ്രൂഷ ചെയ്തിരുന്ന ബഹു. വൈദികരുടെ നേതൃത്വത്തിൽ പ്രവർത്തനം ആരംഭിച്ച മാമ്പാറ കുരിശുമല ഇന്ന് അനേകായിരം തീർത്ഥാടകർ എത്തിച്ചേരുന്ന പുണ്യ സങ്കേതമായി മാറിയിരിക്കുന്നു. മലങ്കര പുനരൈക്യ പ്രസ്ഥാനത്തിന്റെ ആരംഭദിശയിൽത്തന്നെ അഭിവന്ദ്യ മാർ ഈവാനിയോസ് തിരുമേനിയുടെ പ്രത്യേക താല്പര്യപ്രകാരം തന്റെ പ്രവർത്തന കേന്ദ്രം ആയിരുന്ന പെരുനാട്ടിൽ ആരംഭിച്ചതാണ് ഈ കേന്ദ്രം. എല്ലാവർഷവും അഭിവന്ദ്യ മാർ ഈവാനിയോസ് തിരുമേനിയുടെ കബറിങ്കലേയ്ക്ക് നടത്തുന്ന തീർത്ഥാടനം ആരംഭിക്കുന്നത് ഇവിടെനിന്നുമാണ്. എല്ലാവർഷവും വലിയ നോമ്പിലെ ഗോഗുൽത്താ സ്ഥാപനദിവസത്തിലാണ് ഇവിടുത്തെ പ്രധാന പ്രാർത്ഥനാദിനം. കുരിശിന്റെ വഴി, വിവിധ വിഭാഗങ്ങൾക്ക് ധ്യാനം, സുവിശേഷയോഗം തുടങ്ങിയവ ഇതിനോട് അനുബന്ധിച്ച് സംഘടിപ്പിക്കുന്നുണ്ട്.




### 35. പാസ്റ്ററൽ എഡ്യൂക്കേഷൻ സെന്റർ, തിരുവനന്തപുരം

വന്ദ്യ ചേപ്പാട് ഫിലിപ്പോസ് റമ്പാച്ചന്റെ നാമധേയത്തിൽ അഭിവന്ദ്യ മാർ ഗ്രിഗോറിയോസ് തിരുമേനി കുറവൻകോണത്ത് ആരംഭിച്ചതാണ് പാസ്റ്ററൽ എഡ്യൂക്കേഷൻ സെന്റർ. മൈനർ സെമിനാരി, സണ്ടേസ്കൂൾ കാര്യാലയം തുടങ്ങിയ വിവിധ ശുശ്രൂഷകൾക്കായി ഈ സെന്റർ പ്രവർത്തിച്ചിട്ടുണ്ട്. കുറവൻകോണം ഇടവകദൈവാലയം സ്ഥിതിചെയ്യുന്നത് ഇതിനോടനുബന്ധിച്ചുതന്നെയാണ്.



### 36. ഗുഡ് സമരിറ്റൻ ഹോം, തിരുവനന്തപുരം

മെഡിക്കൽ കോളേജിനടുത്ത് ഒരു വൈദികഭവനം എന്ന നിലയിൽ ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനി ആരംഭിച്ച സ്ഥാപനമാണ് ഗുഡ്സമരിറ്റൻ ഹോം. എന്നാൽ പിന്നീട് ഈ സ്ഥാപനം മെഡിക്കൽ കോളേജിലും തിരുവനന്തപുരത്തെ മറ്റ് ആശുപത്രികളിലും ചികിത്സയ്ക്കെത്തുന്ന നിർദ്ധനരായ രോഗികൾക്കും അവരുടെ സഹായികൾക്കും തലചായ്ക്കാനൊരിടം എന്ന നിലയിലേക്ക് പരിവർത്തനപ്പെടുത്തി.



### 37. മലങ്കര ഭവൻ, കന്യാകുമാരി

തമിഴ്നാട്ടിലെ കന്യാകുമാരി ജില്ലയിൽ സഭാശുശ്രൂഷകൾക്ക് സഹായമെന്ന നിലയിൽ അഭിവന്ദ്യ മാർ ഗ്രിഗോറിയോസ് തിരുമേനി സ്ഥാപിച്ച സ്ഥാപനമാണ് മലങ്കരഭവൻ. കന്യാകുമാരി സന്ദർശിക്കാനെത്തുന്ന സന്ദർശകർക്ക് വിശ്രമിക്കാനുള്ള ഒരു കേന്ദ്രമായും ഇത് പ്രവർത്തിക്കുന്നു.

## സാമൂഹികം

അതിശക്തമായ സാമൂഹിക ഇടപെടലുകളാണ് അഭിവന്ദ്യ മാർ ഗ്രിഗോറിയോസ് തിരുമേനി നിർവ്വഹിച്ചിട്ടുള്ളത്. ഈ കാലഘട്ടത്തിൽ സർക്കാരും സർക്കാരിതര സന്നദ്ധ സംഘടനകളും തുടക്കം കുറിച്ചിട്ടുള്ള വൻ പദ്ധതികൾ അൻപതുവർഷം മുൻപു അഭിവന്ദ്യ തിരുമേനി ആരംഭിച്ചു എന്നറിയുമ്പോൾ സാമൂഹിക വിഷയങ്ങളിൽ അദ്ദേഹം പുലർത്തിയിരുന്ന ദീർഘവീക്ഷണവും മുൻകരുതലുകളും നമ്മെ അതിശയിപ്പിക്കുന്നതാണ്.

### 38. മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി, തിരുവനന്തപുരം

തിരുവനന്തപുരം അതിരൂപതയിലെ സാമൂഹിക ക്ഷേമപ്രവർത്തനങ്ങൾ ഊർജസ്വലമാക്കുന്നതിനു വേണ്ടി അതിരൂപതാ സാമൂഹികക്ഷേമ വിഭാഗത്തിന്റെ കീഴിൽ രൂപീകരിച്ച സ്ഥാപനമാണ് മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി. വിവിധ ജില്ലകളിലായി നിരവധി ലോക്കൽ യൂണിറ്റുകൾ സൊസൈറ്റിക്കു കീഴിൽ പ്രവർത്തിക്കുന്നു. സംഘം എന്നാണ് ഓരോ യൂണിറ്റും അന്നിറയപ്പെടുന്നത്. ഓരോ യൂണിറ്റിലും കുറഞ്ഞത് അമ്പതും പരമാവധി ഇരുനൂറ്റമ്പതും അംഗങ്ങളുണ്ടാവും. ഈ സൊസൈറ്റിയിലെ 70 ശതമാനം അംഗങ്ങളും ഹിന്ദു, മുസ്ലിം വിഭാഗങ്ങളിൽ നിന്നുള്ളവരാണ്.

സംഘങ്ങളിലെ ആളുകൾ പരസ്പരം സഹായിക്കുകയും സാഹോദര്യം പുലർത്തുകയും ചെയ്യുന്നു. വികസനം എന്നാൽ ഏതെങ്കിലും ഒരു വിഭാഗത്തിന്റെ മാത്രം ഉന്നമനമല്ല, മറിച്ച് സമൂഹത്തിലെ എല്ലാ വിഭാഗങ്ങളുടെയും ഉയർച്ചയാണ് എന്ന സങ്കൽപത്തിലൂന്നിയാണ് സൊസൈറ്റിയുടെ പ്രവർത്തനം രൂപകൽപന ചെയ്തത്. ഇപ്പോൾ വലിയ സംഭവമായി രാജ്യാന്തര തലത്തിൽ കൊണ്ടാടുന്ന പല കാര്യങ്ങളും എത്രയോ വർഷം മുമ്പ് മാർ ഗ്രിഗോറിയോസ് തിരുമേനി മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റിയിലൂടെ ആവിഷ്കരിച്ചിരുന്നു എന്ന് അതിന്റെ പ്രവർത്തനത്തിലൂടെ കണ്ണോടിക്കുന്നവർക്ക് മനസ്സിലാകും. ക്രെഡിറ്റ് യൂണിയൻ, ഭവനപദ്ധതി തുടങ്ങി മാർ ഗ്രിഗോറിയോസ് പിതാവ് ആവിഷ്കരിച്ച ഒട്ടേറെ പദ്ധതികൾ സൊസൈറ്റിയാണ് മുന്നോട്ടു കൊണ്ടുപോകുന്നത്. ഇപ്പോൾ കേന്ദ്ര സംസ്ഥാന ഗവൺമെന്റുകളുടെയും യു. എൻ. അടക്കമുള്ള അന്താരാഷ്ട്ര ഏജൻസികളുടെയും അംഗീകാരം സൊസൈറ്റിക്കുണ്ട്.

### 39. ഭവന പദ്ധതി

സ്വന്തമായൊരു വീട് എന്നത് പലരുടെയും സ്വപ്നം മാത്രമായി അവശേഷിക്കുന്ന ഈ കാലഘട്ടത്തിൽ പോലും പ്രസക്തമാണ് മാർ ഗ്രിഗോറിയോസിന്റെ ദീർഘവീക്ഷണം. സാമ്പത്തികമായ കാരണങ്ങളാലും മറ്റും ഭവനനിർമാണം പലർക്കും ബുദ്ധിമുട്ടായി മാറുന്നു. പല കുടുംബങ്ങൾ ഒരുമിച്ചു കഴിയേണ്ടിവരുന്നു. ഭാര്യാഭർത്താക്കൻമാരുടെ സ്വകാര്യത കുറയുന്നു, കുഞ്ഞുങ്ങളുടെ പഠനത്തെയും ബാധിക്കുന്നു. ഈ അവസ്ഥയ്ക്കു പരിഹാരമായാണ് ജൂബിലി മെമ്മോറിയൽ ഭവന പദ്ധതി തുടങ്ങിയത്. 500 വീടുകളാണ് അന്നു പണിതു നൽകിയത്.

എം.എൻ. ഗോവിന്ദൻ നായർ മന്ത്രിയായിരുന്നപ്പോൾ ആവിഷ്കരിച്ച ലക്ഷംവീട് പദ്ധതിയുടെ ആശയം പങ്കുവച്ചതും ഗ്രിഗോറിയോസ് തിരുമേനിയാണ്. പിീട് രാജീവ് ദശലക്ഷം പദ്ധതി പ്രഖ്യാപിച്ചപ്പോൾ 250 വീടുകൾക്ക് പിതാവ് സഹായം വാഗ്ദാനം ചെയ്തു. അതിനു മുമ്പ് ഹൗസിങ് ഡവലപ്മെന്റ് ഫിനാൻസ് കോർപ്പറേഷന്റെ സഹായത്തോടെയും 250 വീടുകൾ പാവപ്പെട്ടവർക്കായി പണിതു നൽകി.

### 40. കുഷ്ഠരോഗ പുനരധിവാസ പദ്ധതി, പിരപ്പൻകോട്

1963-ൽ ആണ് തിരുവനന്തപുരം ജില്ലയിൽ പിരപ്പൻകോട്ട് അഭിവന്ദ്യ മാർ ഗ്രിഗോറിയോസ് തിരുമേനി ഈസംരംഭത്തിന് തുടക്കം കുറിച്ചു. ഡാമിയൻ ഫൗണ്ടേഷന്റെ സഹായത്തോടെ ഇത് നടത്തിവരുന്നു. ബഥനി സിസ്റ്റേഴ്സ്, ലിറ്റിൽ സിസ്റ്റേഴ്സ് ഓഫ് ജീസസ് ,സേക്രട്ട് ഹാർട്ട് എന്നീ സന്യാസിനി സമൂഹങ്ങൾ ഇതിന്റെ പ്രവർത്തനങ്ങളിൽ സഹായിക്കുന്നു. കുഷ്ഠരോഗികളുടെ ചികിത്സ, പുനരധിവാസം എന്നിവയാണ് ഇവിടെ നടക്കുന്ന പ്രധാനപ്രവർത്തനങ്ങൾ. ഇതിനോടകം ആയിരക്കണക്കിന് ആളുകൾ സുഖം പ്രാപിച്ചു കഴിഞ്ഞു. പിരപ്പൻകോടും കേരളത്തിന്റെ തെക്കൻപ്രദേശങ്ങളിലുള്ള ജനങ്ങളുടെ ഇടയിൽ കുഷ്ഠരോഗത്തെപ്പറ്റി ബോധവൽക്കരണവും, സെമിനാറുകളും നടത്തിവരുന്നു. ഇപ്പോൾ കുഷ്ഠരോഗ നിർമ്മാർജ്ജനത്തിനുള്ള പ്രവർത്തന പരിപാടികൾക്കും നേതൃത്വം നൽകുന്നുണ്ട്.

### 41. അനൗപചാരിക വിദ്യാഭ്യാസ സൊസൈറ്റി

ജനങ്ങളിൽ ധാർമ്മികബോധവും രാജ്യസ്നേഹവും വളർത്തി യഥാർഥ പൗരന്മാരാക്കുക എന്ന ലക്ഷ്യത്തോടെയുള്ള അനൗപചാരിക വിദ്യാഭ്യാസം എന്ന ആശയം കേരളത്തിൽ നടപ്പാക്കാൻ പ്രേരണ നൽകിയത് ഗ്രിഗോറിയോസ് തിരുമേനിയാണ്. പി.എൻ. പണിക്കർ നേതൃത്വം നൽകിയ ഈ പ്രസ്ഥാനം ആരംഭിച്ചത് 1977-ൽ ആണ്. അന്നു മുതൽ ഈ സൊസൈറ്റിയുടെ പ്രസിഡന്റ് സ്ഥാനം മാർ ഗ്രിഗോറിയോസ് വഹിക്കുകയും ചെയ്തു.

### 42. ഹെൽത്ത് ഫോർ എ മില്യൺ

ആരോഗ്യപരിപാടികളുടെ പ്രചാരകനായിരുന്നു

ആർച്ച് ബിഷപ്പ് മാർ ഗ്രിഗോറിയോസ് ഹെൽത്ത് ഫോർ എ മില്യൺ പരിപാടിയും തിരുവനന്തപുരം അതിരൂപത തുടങ്ങിയ ഒട്ടേറെ ആശുപത്രികളും ഇതിനു തെളിവായിരുന്നു. കോളനികളിലും മിഷൻ പ്രദേശങ്ങളിലും പിതാവ് മുൻകൈ എടുത്തു നടത്തിയ വസൂരി കുത്തിവയ്പും പ്രതിരോധ കുത്തിവയ്പും വലിയ വിജയമായിരുന്നു. ലോറൻസ് മാർ അപ്രേം തിരുമേനിക്കായിരുന്നു ദശലക്ഷംപേർക്ക് ആരോഗ്യം പദ്ധതിയുടെ ചുമതല. ഗ്രാമീണരുടെ ആരോഗ്യം അവരെക്കൊണ്ടുതന്നെ മെച്ചപ്പെടുത്തുന്നതിനുള്ള പദ്ധതിയായിരുന്നു ഇത്. യൂണിസെഫിന്റെ പ്രസിദ്ധീകരണമായ ഫ്യൂച്ചറിൽ ഈ പദ്ധതിയെപ്പറ്റി വിശദമായ അവലോകനം പ്രസിദ്ധപ്പെടുത്തിയതും അംഗീകാരമായി.

### 43. അന്ധർക്കായുള്ള സംരംഭങ്ങൾ - കേരള ഫെഡറേഷൻ ഓഫ് ദ് ബ്ലൈൻഡ്

കാഴ്ച നഷ്ടപ്പെട്ടവരെ സഹായിക്കാനായി മാർ ഗ്രിഗോറിയോസ് തിരുമേനി എന്നും മുന്നിലുണ്ടായിരുന്നു. 1967-ൽ രൂപികരിച്ച കേരള ഫെഡറേഷൻ ഓഫ് ദ് ബ്ലൈൻഡിന്റെ പ്രവർത്തത്തിനു ശരിയായ ദിശാബോധമുണ്ടാകുന്നത് പിതാവ് നേതൃത്വമേറ്റെടുത്തതോടെയാണ്. സംഘടനയ്ക്ക് സ്വന്തമായ ആസ്ഥാനമുണ്ടാകുന്നതുവരെ (1970-85) ഓഫീസ് പ്രവർത്തിച്ചിരുന്നത് അരമനവക കെട്ടിടത്തിലായിരുന്നു. കേരള ഫെഡറേഷൻ ഓഫ് ദ് ബ്ലൈൻഡിന്റെ രക്ഷാധികാരിയായിരുന്ന അദ്ദേഹം നാഷണൽ അസോസിയേഷൻ ഫോർ ദ് ബ്ലൈൻഡ് കേരള ഘടകത്തിന്റെ പ്രസിഡന്റും ആയിരുന്നു. നേത്രദാനം മഹാദാനം എന്ന ആശയത്തിന് പ്രചാരം നൽകിയതും പിതാവായിരുന്നു.

### 44. വനിതാ വികസന പദ്ധതി

ഗ്രാമങ്ങളിലെ സ്ത്രീകളെ സംഘടിപ്പിക്കുകയും അവരുടെ സമഗ്ര പുരോഗതിക്ക് ഉതകുന്ന പദ്ധതികൾ ആവിഷ്കരിക്കുകയും ചെയ്യുക എന്ന ലക്ഷ്യത്തോടെ ആവിഷ്കരിച്ച പദ്ധതി. കുടുംബശ്രീയുടെയും അയൽക്കൂട്ടത്തിന്റെയും ആദ്യ മാതൃക എന്നുവേണമെങ്കിൽ പറയാം.

### 45. ശിശുവികസന പദ്ധതി

ദൈവത്തിന്റെ ദാനമായ കുഞ്ഞുങ്ങൾ പാവനമായ കുടുംബാന്തരീക്ഷത്തിൽ വളർത്തപ്പെടണം. അതിനായാണ് ശിശുവികസന പദ്ധതിക്കു തുടക്കം കുറിച്ചത്. ഈ പദ്ധതിയുടെ കീഴിൽ വരുന്ന കുട്ടികളുടെ രക്ഷിതാക്കൾക്ക് സ്ഥിരമായ വരുമാനം ലഭിക്കത്തക്ക രീതിയിലുള്ള സ്വയം തൊഴിൽ ചെയ്യാൻ സാമ്പത്തിക സഹായം നൽകുന്നു. ഇതിൽ നിന്നു ലഭിക്കുന്ന വരുമാനം കൊണ്ട് കുഞ്ഞുങ്ങളെ നല്ല രീതിയിൽ വളർത്താനാവുന്നു. ഇതേ പദ്ധതിയിലുൾപ്പെടുത്തി അംഗവൈകല്യം വന്ന കുട്ടികളെ പുനരധിവസിപ്പിക്കാൻ ധനസഹായവും ഏർപ്പെടുത്തി. ചികിൽസിച്ചു ഭേദമാക്കാവുന്നവർക്ക് അതിനും, ഉപകരണങ്ങൾ വാങ്ങാനുള്ളവർക്ക് അതിനും സ്വയംതൊഴിൽ ചെയ്യാൻ ആഗ്രഹിക്കുന്നവർക്ക് അതിനും സഹായം നൽകി.








### 46. ക്രെഡിറ്റ് യൂണിയൻ

ഇന്ന് നമ്മൾ ഏറെപ്പറയുന്ന മൈക്രോ ഫിനാൻസിന്റെ പ്രാഥമിക രൂപം ആയിരുന്നു മാർ ഗിഗോറിയോസ് തിരുമേനി രൂപം നൽകിയ ക്രെഡിറ്റ് യൂണിയൻ. മിച്ചം പിടിക്കുന്ന ചെറിയ തുകകൾ ഈ പദ്ധതിയിൽ നിക്ഷേപിക്കുമ്പോൾ ബാങ്ക് നിരക്കിനും ഉപരിയായ പലിശ ലഭ്യമാക്കും. പിൽക്കാലത്ത് ഈ നിക്ഷേപം അവരുടെ വ്യക്തിഗത ആവശ്യങ്ങൾക്ക് ലഭ്യമാവുകയും ചെയ്യും. പദ്ധതിയിൽ അംഗങ്ങളായവർക്ക് പരസ്പര ജാമ്യ വ്യവസ്ഥയിൽ വായ്പാ സൗകര്യവും ഉണ്ടായിരുന്നു. ബാങ്കിങ് രംഗം പാവപ്പെട്ടവർക്ക് അപ്രാപ്യമായിരുന്ന അക്കാലത്ത് അവർക്കായി അത്തരമൊന്ന് ഏർപ്പെടുത്താൻ കഴിഞ്ഞു എന്നതാണ് ഈ പദ്ധതിയുടെ പ്രത്യേകത.

### 47. സമൂഹ വിവാഹ പദ്ധതി

ആർഭാട വിവാഹങ്ങൾ വ്യാപകമാകുമ്പോൾ സമൂഹത്തിലെ നിർധനരായ ഒരു വിഭാഗം വിവാഹം ചുരുങ്ങിയ നിലയിൽ പോലും നടത്താൻ വിഷമിക്കുകയാണ്. ഈ സാഹചര്യത്തിലാണ് സമൂഹ വിവാഹം എന്ന സങ്കൽപത്തിന് തിരുമേനി തുടക്കം കുറിച്ചത്. പൊതുവായ വേദിയിൽ വിവിധ മതസ്ഥരുടെ വിവാഹങ്ങൾ നടത്തിയത് മതമൈത്രി ഊട്ടി ഉറപ്പിക്കാനും സഹായമായി.

## പരിസ്ഥിതി

പരിസ്ഥിതി സംരക്ഷണം എന്നും തിരുമേനിയുടെ ശുശ്രൂഷകളുടെ പ്രധാന വേദിയായിരുന്നു. മണ്ണിനേയും മരത്തേയും മനുഷ്യനെപ്പോലെ സ്നേഹിച്ച തിരുമേനി ഈ രംഗത്ത് വലിയ ചുവടുവയ്പ്പുകളാണ് നടത്തിയിട്ടുള്ളത്. പുതിയ മരങ്ങൾ, ചെടികൾ, മൃഗങ്ങൾ, പക്ഷികൾ ഇവയേയെല്ലാം കേരളീയ സമൂഹത്തിന് പരിചയപ്പെടുത്തുന്നതിൽ തിരുമേനി വലിയ ഔൽസുഖ്യം കാണിച്ചിട്ടുണ്ട്.

### 48. മഴവെള്ള സംഭരണി

ജലസമൃദ്ധമാണ് കേരളം എന്നത് പണ്ടുമുതലേ നമുക്കുള്ള ഒരു ധാരണയാണ്. എന്നാൽ ഇത് പൂർണമായും ശരിയെല്ലെന്ന് ഗ്രിഗോറിയോസ് തിരുമേനി നേരത്തേതന്നെ മനസിലാക്കി. കേരളത്തിന്റെ പല ഭാഗങ്ങളും കടുത്ത ജലക്ഷാമത്തിന്റെ പിടിയിലാണെന്നും കേരളത്തിൽ സമൃദ്ധമായി ലഭിക്കുന്ന മഴയെ സംഭരിച്ചു നിർത്തിയാൽ ഈ പ്രശ്നത്തിന് വലിയൊരളവു വരെ പരിഹാരം കണ്ടെത്താമെന്നും അദ്ദേഹം മനസ്സിലാക്കി. ഈ ലക്ഷ്യത്തോടെയാണ് അമ്പത് വർഷങ്ങൾക്കു മുമ്പ് പട്ടത്തെ കത്തിഡ്രൽ പള്ളിയോട് ചേർന്ന് മഴവെള്ള സംഭരണത്തിന് വലിയൊരു സംഭരണി ഉണ്ടാക്കിയത്. എത്രയോ പതിറ്റാണ്ടുകൾക്കുശേഷമാണ് സർക്കാർ തലത്തിലും മറ്റും ഇത്തരം സംരംഭങ്ങളെപ്പററി ആലോചിച്ചു തുടങ്ങിയത്. ഇന്ന് നമ്മുടെ സ്കൂളുകളിലുൾപ്പെടെ ജലസ്രോതസായി മഴവെള്ള സംഭരണികൾ മാറിയിരിക്കുന്നു. അപ്പോഴും കത്തിഡ്രലിനു സമീപത്തെ ഈ മഴവെള്ള സംഭരണിയുടെ പുതുമ മായുന്നില്ല.

### 49. ഫ്രണ്ട്സ് ഓഫ് ട്രീസ്

പരിസ്ഥിതി സംരക്ഷണത്തിന്റെയും മാലിന്യ നിർമാർജനത്തിന്റെയും പ്രാധാന്യം ബോധ്യപ്പെടുത്തുന്നതിനാണ് മാർ ഗ്രിഗോറിയോസ് മുൻകൈ എടുത്ത് വൃക്ഷങ്ങളുടെ സുഹൃത്തുക്കൾ (Friends of trees) എന്ന ദേശീയ സംഘടനയുടെ തിരുവനന്തപുരം ചാപ്റ്റർ പ്രവർത്തനം തുടങ്ങിയത്. അതിന്റെ രക്ഷാധികാരിയായും പ്രവർത്തിച്ചു. സംഘടനയുടെ യോഗം കൂടിയിരുന്നത് പട്ടത്തെ ബിഷപ്സ് ഹൗസിലായിരുന്നു. ഒരു വൃക്ഷത്തെ നട്ടുവേണം മറ്റൊന്നു മുറിക്കാൻ എന്നതാണ് സംഘടനയുടെ മുദ്രാവാക്യം.

### 50. മാഞ്ചിയം

മാഞ്ചിയം എന്ന മരത്തെ മലയാളിക്ക് പരിചയപ്പെടുത്തിയത് മാർ ഗ്രിഗോറിയോസ് തിരുമേനിയായിരുന്നു. തന്റെ വിദേശയാത്രകളിൽ പരിചയപ്പെട്ട ഈ മരം പിന്നീട് നാലാഞ്ചിറയിലും പട്ടത്തെ അരമനയിലും വളർന്നുതുടങ്ങി. തുടർന്ന് കേരളം മുഴുവനും. മാഞ്ചിയം പെട്ടെന്ന് വളരും. തടി ഫർണിച്ചറിന് ഉപയോഗിക്കാം. മാഞ്ചിയം മരത്തിൽ നിന്നുണ്ടാക്കിയ ഫർണിച്ചർ പട്ടത്തെ അരമനയിൽ തന്നെ പ്രദർശിപ്പിച്ചത് ഒട്ടേറെപ്പേർക്ക് സംശയനിവാരണത്തിനും ഉതകി.

### 51. സുബാബുൾ

ഈ വൃക്ഷത്തേയും മലയാളിക്കു പരിചയപ്പെടുത്തിയത് മാർ ഗ്രിഗോറിയോസ് തിരുമേനി ആയിരുന്നു. മെക്സിക്കോയിൽ നിന്ന് അദ്ദേഹം കണ്ടെടുത്ത ഈ അത്ഭുത വൃക്ഷം അതിവേഗം നാട്ടിൽ പ്രചരിച്ചു. സുബാബുളിന്റെ ഇലകൾ മെച്ചപ്പെട്ട കാലിത്തീറ്റയായിരുന്നു.

### 52. കമ്പോസ്റ്റ് കുഴിയും ജൈവകൃഷിയും

കേരള സർക്കാർ ഇപ്പോൾ പ്രോത്സാഹനം നൽകി നടത്തിവരുന്ന കമ്പോസ്റ്റ് നിർമ്മാണവും ജൈവകൃഷിയുമൊക്കെ അരനൂറ്റാണ്ടു മുമ്പ് ആരംഭിച്ച ദീർഘവീക്ഷണത്തിനുടമയായിരുന്ന അഭിവന്ദ്യ മാർ ഗ്രിഗോറിയോസ് തിരുമേനി. അരമനയിലും സഭയുടെ സ്ഥാപനങ്ങളിലുമൊക്കെ കമ്പോസ്റ്റ് കുഴികൾ നിർമ്മിച്ച് ജൈവവളം ഉദ്പാദിപ്പിച്ച് കൃഷി പ്രോത്സാഹിപ്പിക്കാൻ തിരുമേനി നിർലോഭമായ പ്രോത്സാഹനം നൽകിയിരുന്നു.

### 53. ഓർക്കിഡ്, ആന്തൂറിയം

ആകർഷകവും വിലയേറിയതുമാണ് ഓർക്കിഡ്, ആന്തൂറിയം പൂവുകൾ. ഇതിനുള്ള മുതൽമുടക്ക് കുറവുമാണ്. ഇതിന്റെ കൃഷിരീതിയും പരിചരണവും മറ്റു ചെടികളിൽ നിന്നു വ്യത്യസ്തമാണ്. വിദഗ്ധ പരിശീലനവും വേണം. മാർ ഗ്രിഗോറിയോസ് പിതാവ് ഈ പൂക്കളുടെ ഉത്പാദന- വിപണന സാധ്യതകൾ മനസ്സിലാക്കുകയും ഇതിന്റെ കൃഷിക്കു വേണ്ട പരിശീലന പരിപാടികൾ തിരുവനന്തപുരം ജില്ലാ കലക്ടറുടെ സഹായത്തോടെ ആവിഷ്കരിക്കുകയും ചെയ്തു.

### 54. കൂൺകൃഷി

കൂൺ വാണിജ്യാടിസ്ഥാനത്തിൽ കൃഷി ചെയ്യുന്നതിനെപ്പറ്റി ചിന്തിക്കാതിരുന്ന ഒരു സമൂഹത്തിലേക്ക് കൂൺകൃഷിയെപ്പറ്റി ബോധ്യമാക്കി കൊടുത്തത് മാർ ഗ്രിഗോറിയോസ് തിരുമേനിയായിരുന്നു. തിരുവനന്തപുരം ശ്രീചിത്രാ ഹോമിലും മറ്റും കൂൺകൃഷി ആരംഭിക്കുകയും അത് ഒരു സാമ്പത്തിക സ്രോതസ്സായി മാറുകയും ചെയ്തു.

### 55. മൾബറി, കൊക്കോ, തേൻ

മൾബറി കൃഷിയും പട്ടുനൂൽ വളർത്തലും വ്യവസായ സംരംഭമാക്കി കേരളത്തിൽ വളർത്തിയെടുക്കുന്നതിലും മാർ ഗ്രിഗോറിയോസ് മാർഗദർശിയായി. കൊക്കോ കൃഷിയുടെ സാധ്യത കണ്ടറിഞ്ഞ് അതിന്റെ പ്രചാരകനുമായി. നാലാഞ്ചിറയിലെ ചില ഭാഗങ്ങൾ കൊക്കോത്തോട്ടമായി മാറ്റിയെടുക്കുകയുണ്ടായി. തേനുൽപാദനത്തിനും അതിന്റെ വിപണന സാധ്യതയിലും തിരുമേനി ശ്രദ്ധിച്ചു.

### 56. മണ്ണൊലിപ്പ് തടയാൻ രാമച്ചം കൃഷി

മണ്ണൊലിപ്പു തടയുക, ഒപ്പം കർഷകർക്ക് വരുമാനവും ഉറപ്പാക്കുക എന്ന ലക്ഷ്യത്തോടെ മാർ ഗ്രിഗോറിയോസ് തിരുമേനിയാണ് തെക്കൻ കേരളത്തിലേക്ക് രാമച്ചം കൃഷി കൊണ്ടുവന്നത്. കൊല്ലം ജില്ലയിലെ ശാസ്താംകോട്ട മേഖലയിലാണ് ഇത് ആവിഷ്കരിച്ചു നടപ്പാക്കിയത്.

### 57. ടെറസ് കൃഷി

കൃഷിയിടങ്ങൾക്ക് ക്ഷാമമുള്ള നഗര പ്രദേശങ്ങളിൽ അനേക വർഷങ്ങൾക്കു മുമ്പുതന്നെ ടെറസ് കൃഷിയെന്ന ആശയം പ്രോത്സാഹിപ്പിച്ച കർഷക മനസിനുടമയായിരുന്ന വന്ദ്യ പിതാവ്, പട്ടം അരമനയുടെ ടെറസ്സിൽ നെൽകൃഷി ചെയ്തു വിളവെടുത്തത് ഈ ആശയത്തിന്റെ സാധ്യതയെ ബലപ്പെടുത്തുന്ന ഉദാഹരണവും ചരിത്രവുമാണ്.

## സംരംഭങ്ങൾ

ഒരേ സമയം സന്ന്യാസിയും സംരംഭകനുമായിരിക്കുക എന്നത് എളുപ്പമല്ല. എന്നാൽ തനിക്ക് ഇവ രണ്ടും അനായാസം കൈകാര്യം ചെയ്യുവാൻ കഴിയുമെന്ന് ആർച്ചുബിഷപ്പ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനി തെളിയിച്ചു. പാവപ്പെട്ടവരെ ലക്ഷ്യം വച്ചുള്ള തൊഴിൽസംരംഭങ്ങളും ഉൽപാദനസംരംഭങ്ങളും അദ്ദേഹം ആരംഭിച്ചു. അനേകം സുമനസ്സുകളുടെയും പൊതുപ്രവർത്തകരുടെയും നിർലോഭമായ സഹകരണവും പ്രോൽസാഹനവുമാണ് തിരുമേനിക്ക് ഈ രംഗത്ത് ലഭിച്ചിട്ടുള്ളത്.

### 58. മാർ ഗ്രിഗോറിയോസ് ഗാർമെന്റ്സ്, തിരുവനന്തപുരം

വനിതകൾക്ക് തൊഴിലവസരം സൃഷ്ടിക്കുക എന്ന









പ്രാഥമിക ലക്ഷ്യത്തോടെ നാലാഞ്ചിറയിൽ ആരംഭിച്ച ഈ പദ്ധതി അക്കാലത്ത് ഒരു നൂതന സംരംഭമായിരുന്നു. ആധുനിക യന്ത്രസംവിധാനങ്ങളുൾപ്പെടെ ഇതു സ്ഥാപിച്ച കാലത്ത് കേരളത്തിൽ മാതൃകയായി മറ്റു സ്ഥാപനങ്ങളൊന്നും ഇല്ലായിരുന്നു. തൊഴിൽ പരിശീലനവും നൽകിയിരുന്ന ഈ സ്ഥാപനത്തിൽ നിന്നുള്ള കയറ്റുമതി രാജ്യത്തിന് വിദേശനാണ്യ സമ്പാദനത്തിനും ഉതകി. ദരിദ്ര വിഭാഗത്തിൽപെട്ട പെൺകുട്ടികളായിരുന്നു ഇവിടെ ജോലി ചെയ്തിരുന്നവരിൽ ഭൂരിപക്ഷവും. ചുരുങ്ങിയ കാലം കൊണ്ട് മെച്ചപ്പെട്ട പരിശീലനം നേടി തൊഴിൽ ചെയ്യാൻ അവസരമൊരുക്കുന്ന ഈ സ്ഥാപനം ആ കാഴ്ചപ്പാടുകൊണ്ടുതന്നെ ഏറെ ശ്രദ്ധേയമായി. ദുർബല വിഭാഗത്തിന്റെ സാമ്പത്തികോന്നമനം ലക്ഷ്യം വച്ചുകൊണ്ടുള്ള ഇത്തരം സംരംഭം തുണിവ്യവസായത്തിൽ ഒരു പാരമ്പര്യവും പറയാനില്ലാത്ത ഒരു പ്രദേശത്ത് സ്ഥാപിക്കാനും വിജയകരമായി മുന്നോട്ടു കൊണ്ടുപോകാനും കഴിഞ്ഞത് മാർ ഗ്രിഗോറിയോസ് പിതാവിന്റെ താൽപര്യം ഒന്നു കൊണ്ടുമാത്രമായിരുന്നു. പലരും സംശയിച്ചുനിന്നപ്പോഴും ഈ പ്രസ്ഥാനത്തിന്റെ ഭാവിയെപ്പറ്റി അദ്ദേഹം ശുഭപ്രതീക്ഷ പുലർത്തി. ഫാക്ടറി പ്രവർത്തനത്തെ വികേന്ദ്രീകരിക്കുന്നതിന്റെ ഭാഗമായി ഗ്രാമപ്രദേശങ്ങളിലും യൂണിറ്റ് തുടങ്ങി. ഫാക്ടറിയിൽ നിന്നു പരിശീലനം ലഭിച്ചവരാണ് ഈ യൂണിറ്റുകൾ പ്രവർത്തിപ്പിച്ചത്.

### 59. കൊയർലാപ്, മാവേലിക്കര

കേരളത്തിലെ കാലാവസ്ഥയ്ക്കനുയോജ്യമായ കിടക്കകൾ നിർമിക്കുന്നതിനായാണ് മാവേലിക്കരയിൽ കൊയർലാപ് എന്ന ഫാക്ടറി സ്ഥാപിച്ചത്. ചകിരി ഉപയോഗിച്ച് ഈ മേഖലയിൽ പുതിയ തൊഴിൽ അവസരങ്ങൾ സൃഷ്ടിക്കുന്നതിനും അനേകം കുടുംബങ്ങൾക്ക് ആശ്വാസമേകുന്നതിനും ഇതു വഴി കഴിഞ്ഞു. ആ കാലഘട്ടത്തിൽ കേരളത്തിലെ കെ. എസ്. ആർ. റ്റി. സി. ബസുകൾക്ക് ചകിരികൊണ്ടുള്ള സീറ്റുകൾ ഈ ഫാക്ടറിയിൽ നിർമ്മിച്ച് നൽകിയിരുന്നു.

### 60. സാന്തോം ലാറ്റക്സ് ഫാക്ടറി, മുക്കംപാല

മുക്കംപാല എസ്റ്റേറ്റിൽ അഭിവന്ദ്യ തിരുമേനി സ്ഥാപിച്ചതാണ് ലാറ്റക്സ് ഫാക്ടറി. റബർ കർഷകർക്ക് മെച്ചപ്പെട്ട പ്രതിഫലം ലഭ്യമാക്കുകയും മധ്യവർത്തികളുടെ ചൂഷണത്തിൽ നിന്നു മുക്തമാക്കുകയും വിദേശനാണ്യം നേടിത്തരുകയും ചെയ്യുന്ന സംരംഭമായാണ് പിതാവ് റബർ വ്യവസായത്തെ കണ്ടത്.

### 61. മലങ്കര ഫിഷറീസ്, തോട്ടപ്പള്ളി

തീരപ്രദേശങ്ങളിലെ മൽസ്യത്തൊഴിലാളികളെ സഹായിക്കാനായി തുടങ്ങിയ സ്ഥാപനമാണ് മലങ്കര ഫിഷറീസ്. ഇവിടെ നിന്നു ശേഖരിക്കുന്ന മൽസ്യം മറ്റു സ്ഥലങ്ങളിലെത്തിച്ചു നൽകുന്നതിനും മുൻഗണന നൽകി. മൽസ്യത്തൊഴിലാളികൾക്ക് ന്യായ വിലയും ഉൾപ്രദശങ്ങളിലുള്ളവർക്ക് നല്ല മൽസ്യവും ലഭ്യമാക്കിയ ഈ പദ്ധതിക്ക് മറ്റൊരു പ്രത്യേകത കൂടി ഉണ്ടായിരുന്നു. ഉൾനാടുകളിൽ നിന്നുള്ള ഭക്ഷ്യവിഭവങ്ങൾ മൽസ്യത്തൊഴിലാളികൾക്ക് എത്തിച്ചുകൊടുക്കുകയും ചെയ്തു. മൽസ്യം കൊണ്ടുപോകുന്ന വാഹനങ്ങളിൽ തന്നെ ഭക്ഷ്യവസ്തുക്കൾ കൊണ്ടുവരുന്നതിനാൽ കടത്തുകൂലി ഗണ്യമായി കുറഞ്ഞു. തീരപ്രദേശത്തെയും മലയോരങ്ങളിലെയും ജനങ്ങളെ ബന്ധിപ്പിക്കുന്ന പദ്ധതി എന്ന നിലയിലും ഇത് ശ്രദ്ധേയമായി.

അന്നൊക്കെ ഉൾപ്രദേശങ്ങളിലേക്ക് മൽസ്യം കേടുകൂടാതെ കൊണ്ടുപോകുന്നതിനുള്ള സൗകര്യം തീരെ ഇല്ലായിരുന്നു. അതുകൊണ്ടുതന്നെ ഉണക്ക മൽസ്യത്തെയായിരുന്നു മലയോരമേഖലയിലുള്ളവർ ഏറെയും ആശ്രയിച്ചിരുന്നത്. അല്ലെങ്കിൽ പുഴമീൻ മാത്രമായിരുന്നു ആശ്രയം. ഇന്ന് ആധുനിക സംവിധാനങ്ങൾ വന്നതോടെ മൽസ്യം യഥേഷ്ടം എല്ലായിടവും ലഭ്യമായെങ്കിലും അതിനു തുടക്കം കുറിച്ചത് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ താൽപര്യം ആയിരുന്നു എന്നത് ശ്രദ്ധേയമാണ്. കാർഷികോത്പന്നങ്ങൾക്ക് ന്യായവില ഉറപ്പാക്കാനും ഈ സംരംഭത്തിലൂടെ കഴിഞ്ഞു. ദീർഘകാലം മലോയോര, തീരദേശ മേഖലയിലെ ജനങ്ങൾക്കു പ്രയോജനപ്രദമായ രീതിയിൽ ഈ പദ്ധതി മുന്നോട്ടു കൊണ്ടുപോകാൻ കഴിഞ്ഞു.

### 62. മലങ്കര ഐസ് ഫാക്ടറി, തോട്ടപ്പള്ളി

തോട്ടപ്പള്ളിയിൽ മലങ്കര ഫിഷറീസ് തുടങ്ങിയപ്പോൾ അതിനോടൊപ്പം ഒരു ഐസ് ഫാക്ടറിയും തിരുമേനി തുടങ്ങി. മത്സ്യബന്ധനത്തിനു പോകുന്ന സാധാരണക്കാരായ തൊഴിലാളികൾക്ക് ഇത് വലിയ അനുഗ്രഹമായി. മലങ്കര ഐസ് എന്നറിയപ്പെട്ട ഈ സംരംഭം അടുത്ത നാൾവരെയും പ്രവർത്തിച്ചിരുന്നു.

### 63. തേനിൽ നിന്നും വിനാഗിരി

ശുദ്ധമായ തേനിൽ നിന്നും വിനാഗിരി ഉണ്ടാക്കുന്ന ഒരു യൂണിറ്റ് പട്ടം അരമനയിൽ തുടങ്ങിയിരുന്നു. സർക്കാർ അംഗീകാരത്തോടെ നടത്തിയിരുന്ന ഈ സംരംഭത്തിന് ആദ്യ നാളുകളിൽ വലിയ പ്രതികരണം ലഭിച്ചിരുന്നു.

### 64. അന്ത്യോദയ അസംബ്ലിംഗ് യൂണിറ്റ്, തിരുവനന്തപുരം

പട്ടം കത്തീഡ്രൽ പള്ളിയോട് ചേർന്നു കെൽട്രോൺ കമ്പനിയുടെ ഒരു അസംബ്ലിംഗ് യൂണിറ്റ് തിരുമേനി ആരംഭിച്ചു. അനേകർക്ക് തൊഴിൽ നൽകുന്നതിനും പരിശീലനം നൽകുന്നതിനും ഈ സ്ഥാപനത്തിന് കഴിഞ്ഞിട്ടുണ്ട്. മലങ്കര സോഷ്യൽ സർവ്വീസ് സൊസൈറ്റിയുടെ ചുമതലയിൽ ആയിരുന്നു ഇത് പ്രവർത്തിച്ചിരുന്നത്.

## കലയും സംസ്കാരവും

ഈ മേഖലയിൽ തിരുമേനി നൽകിയിട്ടുള്ള സംഭാവനകൾ വളരെ വലുതാണ്. ക്രിസ്ത്യൻ ഭക്തിഗാന മേഖലയിലും വിവിധ സാഹിത്യകൃതികളുടെ പ്രസി

ദ്ധീകരണത്തിലും കുട്ടികളെ ഈ മേഖലയിൽ പ്രോത്സാഹിപ്പിക്കുന്നതിനുള്ള പഠന ക്യാമ്പുകൾ സംഘടിപ്പിക്കുന്നതിനും അഭിവന്ദ്യ പിതാവ് പ്രത്യേകം ശ്രദ്ധിച്ചിരുന്നു.

### 65. ക്രിസ്ത്യൻ ഡിവോഷണൽ എൽപി റെക്കോർഡ്

1970–നു മുമ്പ് മലയാളത്തിലുള്ള ക്രിസ്തീയ ഭക്തി ഗാനങ്ങളുടെ റെക്കോർഡ് തീരെയുണ്ടായിരുന്നില്ല. കേരളത്തിലെ ദേവാലയങ്ങളിൽ അക്കാലത്ത് പെരുന്നാളുകളുടെയും മറ്റും സമയത്ത് സിനിമാ ഗാനങ്ങളാണ് ഉച്ചഭാഷിണിയിലൂടെ കേൾപ്പിച്ചിരുന്നത്. ഈ സ്ഥിതിക്ക് പരിഹാരമുണ്ടാക്കുക എന്ന ലക്ഷ്യത്തോടെയാണ് പ്രശസ്തരായ ഗായകരുടെയും സംഗീത വിദഗ്ധരുടെയും സഹകരണത്തോടെ 10 ഭക്തിഗാനങ്ങളടങ്ങിയ എൽപി റെക്കോർഡ് മദ്രാസിൽ നിർമിച്ചു പുറത്തിറക്കിയത്. ഗവർണർ എൻ.എൻ. വാഞ്ചുവാണ് പ്രകാശനം ചെയ്തത്. തുടർന്ന് മൂന്നു റെക്കോർഡുകൾ കൂടി പുറത്തിറക്കി. ഇന്നും ഈ നാലു റെക്കോർഡുകളിലെ ഗാനങ്ങളാണ് ക്രിസ്തീയ ഭക്തി ഗാനങ്ങളായി കേരളത്തിലെ റേഡിയോ നിലയങ്ങൾ പ്രക്ഷേപണം ചെയ്യുന്നത്.

### 66. സുവാർത്താ മ്യൂസിക് സ്ക്കൂൾ, തിരുവനന്തപുരം

കലാപരമായ കഴിവുകളെ വികസിപ്പിച്ചെടുക്കുകയെന്ന ലക്ഷ്യവുമായി തിരുവനന്തപുരം അതിരൂപതയുടെ ആഭിമുഖ്യത്തിൽ 1994 ജൂലൈയിൽ മാർ ഗ്രിഗോറിയോസ് തിരുമേനി ആരംഭിച്ചതാണ് സുവാർത്ത. ഇതിന്റെ ആഭിമുഖ്യത്തിൽ ടെലിവിഷൻ പരിപാടികളും, ഓഡിയോ കാസറ്റുകളും നിർമ്മിച്ച് വിതരണം ചെയ്തിട്ടുണ്ട്. സംഗീതം, സാഹിത്യം, മറ്റുകലകൾ എന്നിവയിൽ താൽപര്യമുള്ളവർക്ക് പരിശീലനം നൽകുന്നതിനായി തിരുവനന്തപുരത്ത് മാർ ഗ്രിഗോറിയോസ് പിതാവ് തുടങ്ങിവച്ച ഈ സ്ഥാപനം സഭയ്ക്ക് മുതൽക്കൂട്ടായി മാറി. വിവിധ കാസറ്റുകൾ, ആരാധനാഗീതങ്ങൾ എന്നിവ ഈ സ്ഥാപനം വഴിയായി പ്രസിദ്ധീകരിച്ചു.

### 67. സുവാർത്ത കമ്മ്യൂണിക്കേഷൻസ്

തിരുവനന്തപുരം അതിരൂപതയുടെ മാധ്യമ വിഭാഗമായ സുവാർത്തയ്ക്ക് രൂപം കൊടുത്തത് തിരുമേനിയാണ്. ആ കാലഘട്ടത്തിൽ സുവാർത്ത ധാരാളം നല്ല പരിപാടികൾക്ക് നേതൃത്വം നൽകി. ഗാനസമാഹാരങ്ങൾ, പുസ്തകങ്ങൾ എന്നിവ സുവാർത്ത പ്രസിദ്ധീകരിച്ചു.

### 68. ക്രിസ്തു ഭാഗവതം

ക്രിസ്തുവിന്റെ ജീവിതത്തെ ആസ്പദമാക്കി സംസ്കൃതത്തിൽ പ്രഫ. പി.സി. ദേവസ്യ രചിച്ച കൃതിയാണ് ക്രിസ്തുഭാഗവതം. ഈ കൃതി അച്ചടിക്കുന്നത് വളരെ ചെലവേറിയ കാര്യമായിരുന്നു. ഇതിന് ജർമ്മനിയിലെ ഒരു സ്ഥാപനത്തിൽ നിന്ന് സഹായം തേടി പ്രഫ. പി.സി. ദേവസ്യ കത്തയച്ചിരുന്നു. പിന്നീട് മാർ











ഗ്രിഗോറിയോസ് തിരുമേനിയുടെ ഫലപ്രദമായ ഇട പെടലിനെത്തുടർന്നാണ് ജർമൻ സ്ഥാപനത്തിൽ നിന്ന് ധനസഹായം ലഭിച്ചതും പുസ്തക പ്രസിദ്ധീകരണം യാഥാർഥ്യമായതും.

### 69. ക്രിസ്തുചരിതം

ക്രിസ്തുചരിതം എന്ന പേരിൽ നാലു സുവിശേഷ ങ്ങൾ നാലു കാവ്യപുസ്തകങ്ങളായി നീലമന വെങ്കി ടേശ്വരൻ പോറ്റി രചിച്ചു. ഇവ നാലു പുസ്തകങ്ങളും പ്രസിദ്ധപ്പെടുത്താൻ മുൻകൈ എടുത്തത് മാർ ഗ്രിഗോ റിയോസ് തിരുമേനിയായിരുന്നു.

## സഭൈക്യം

കേരളത്തിലെ ക്രൈസ്തവ സഭകളിൽ എല്ലാ വർക്കും പ്രിയങ്കരനായിരുന്നു മാർ ഗ്രിഗോറിയോസ് തിരുമേനി. പൊതുവായ കാര്യങ്ങളിൽ എപ്പോഴും തിരു മേനി നൽകിയ നേതൃത്വം എല്ലാവരും സന്തോഷ ത്തോടെയാണ് സ്വീകരിച്ചത്.

### 70. എക്യുമെനിക്കൽ സെന്റർ, വട്ടപ്പാറ

ബുദ്ധിവികാസം പ്രാപിക്കാത്ത കുട്ടികൾക്കായി വിവിധ ക്രൈസ്തവ സഭകൾ ചേർന്ന് തിരുവനന്തപുരം വട്ടപ്പാറയിൽ ആരംഭിച്ച എക്യുമെനിക്കൽ സ്ഥാപനം. ഇതിന്റെയും നേതൃത്വം ഗ്രിഗോറിയോസ് തിരുമേനി ക്കായിരുന്നു. എല്ലാ വർഷവും അഭിവന്ദ്യ പിതാവ് ഈ സ്ഥാപനം സന്ദർശിച്ച് അതിനെ സാമ്പത്തികമായി സഹായിച്ചിരുന്നു.

### 71. നാലാഞ്ചിറയിലെ പൊതുസെമിത്തേരി

മലങ്കര കത്തോലിക്കാ സഭാംഗങ്ങൾക്കായി നാലാ ഞ്ചിറയിൽ സ്ഥാപിച്ച സെമിത്തേരിയിൽ സീറോ മല ബാർ സഭയ്ക്കും ഓർത്തഡോക്സ്, യാക്കോബായ സഭയ്ക്കും സെമിത്തേരി സ്ഥാപിക്കാൻ അദ്ദേഹം അനുവാദം നൽകി. സഭൈക്യം വാക്കുകളിൽ മാത്രമ ല്ല, പ്രവൃത്തിയിലും വേണ്ടതാണെന്ന സന്ദേശം നൽകു കയാണ് അദ്ദേഹം ഇതിലൂടെ ചെയ്തത്.

### 72. നിലയ്ക്കൽ എക്യുമെനിക്കൽ ട്രസ്റ്റ്

നിലയ്ക്കലിൽ അയ്യപ്പന്റെ പൂങ്കാവനം എന്നു വിശേ ഷിപ്പിക്കപ്പെട്ടിരുന്ന സ്ഥലത്ത് ക്ഷേത്രത്തിനു സമീപ ത്തുനിന്ന് കുരിശു കണ്ടെടുത്തതോടെയാണ് അസ്വ സ്ഥജനകമായ സംഭവങ്ങൾ ഉടലെടുത്തത്. കെ. കരു ണാകരൻ മുഖ്യമന്ത്രിയായിരുന്ന കാലം. കുരിശു കണ്ടെടുത്ത സ്ഥലത്തു തന്നെന്ന പള്ളി സ്ഥാപിക്ക ണമെന്ന ആവശ്യവും എതിരഭിപ്രായവുമായി രംഗം കലുഷിതമായി. വലിയൊരു സാമുദായിക സംഘർഷം തന്നെ ഉണ്ടാകുമോ എന്നു ഭയപ്പെട്ട കാലം. സമാധാന സ്ഥാപനത്തിന് മുൻകൈ എടുത്തത് ആർച്ച് ബിഷപ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് ആയിരുന്നു. എല്ലാ കണ്ണുകളും അദ്ദേഹത്തിലേക്ക്. എല്ലാ കാതുകളും മാർ ഗ്രിഗോറിയോസിലേക്ക്. ശാന്തിനികേതനം കൃഷ്ണൻ നായർ സെക്രട്ടറിയായും സ്വാമി ഗോലോകാന്ദ പ്രസി ഡന്റായും ഉള്ള സമിതിയാണ് സമാധാന സ്ഥാപന ത്തിനു മുൻകൈ എടുത്തത്. ലക്ഷ്മി എൻ. മേനോൻ, ഡോ. ജി. രാമചന്ദ്രൻ, ഡ. സി. കിഴക്കേമുറി, കെ.ഇ. മാമ്മൻ എന്നിവരായിരു മറ്റ് അംഗങ്ങൾ. ക്ഷേത്രത്തിനു സമീപത്തുനിന്ന് പള്ളി മാറ്റിസ്ഥാപിക്കണമെന്ന് കെ. ഇ. മാമൻ പറഞ്ഞപ്പോൾ ഗ്രിഗോറിയോസ് തിരുമേനി ആ അഭിപ്രായത്തെ പിന്താങ്ങി. ഈ അഭിപ്രായം കേരള കാത്തലിക് ബിഷപ്സ് കൗൺസിലിനെ ക്കൊണ്ട് അംഗീകരിപ്പിക്കുന്ന കാര്യവും അദ്ദേഹം ഏറ്റെടുത്തു. കുരിശു കണ്ടെടുത്ത ക്ഷേത്രവളപ്പിനു സമീപം തന്നെ പള്ളി വേണമെന്നു ശഠിച്ചവരെയും പൂങ്കാവനത്തിലെവിടെയും പള്ളി അനുവദിക്കില്ലെന്നു വാശി പിടിച്ചവരെയും കൂട്ടിയോജിപ്പിക്കുക എന്ന ദൗത്യം ചെറുതായിരുന്നില്ല. നീണ്ട ചർച്ചകൾ തന്നെ നടന്നു. ഒടുവിൽ മുഖ്യമന്ത്രി കെ. കരുണാകരനുമായും ചർച്ച നടത്തി. ഒടുവിൽ കമ്മിറ്റി നിർദേശിക്കുന്ന സ്ഥലം പള്ളിക്കായി വിട്ടുകൊടുക്കമെന്ന് സർക്കാർ അിറിയിച്ചു.

പള്ളി സ്ഥാപിക്കുന്നതിനായി എപ്പിസ്കോപ്പൽ സഭ കളുടെയെല്ലാം പ്രതിനിധികൾ അടങ്ങു നിലയ്ക്കൽ എക്യുമെനിക്കൽ ട്രസ്റ്റ് സ്ഥാപിക്കുകയും പ്രശ്നം പരി ഹരിക്കുകയും ചെയ്തതിൽ മാർ ഗ്രിഗോറിയോസ് വഹിച്ച പങ്ക് അഭിമാനാർഹമാണ്. പള്ളി പണിയുന്നതി നായി 20000 രൂപ സമാഹരിച്ചു നൽകിയതും അദ്ദേഹ മാണ്.

### 73. യുണൈറ്റഡ് ക്രിസ്ത്യൻ മൂവ്മെന്റ്

തിരുവനന്തപുരം നഗരത്തിൽ വിവിധ ക്രൈസ്തവസഭകളെ കൂട്ടി തിരുമേനി തുടങ്ങിയ പ്രസ്ഥാനമാണ് യുണൈറ്റഡ് ക്രിസ്ത്യൻ മൂവ്മെന്റ്. ക്രിസ്മസ്, ഈസ്റ്റർ സഭൈക്യവാരം തുടങ്ങിയ പ്രതേ ്യക അവസരങ്ങളിൽ കൂട്ടായ ധാരാളം കാര്യങ്ങൾ ഇത് ചെയ്യുന്നു. യു.സി.എം. കൺവെൻഷൻ പ്രത്യേകമായി നടക്കുന്നുണ്ട്. തുടക്കം മുതൽ തിരുമേനി ആയിരുന്നു ഇതിന്റെ രക്ഷാധികാരി.

## ജീവകാരുണ്യം

ജീവകാരുണ്യരംഗത്ത് തിരുമേനി തുടങ്ങിയ സംരം ഭങ്ങളും സ്ഥാപനങ്ങളും ഏറെ ശ്രദ്ധേയമായിരുന്നു. നേരിട്ട് തുടങ്ങിയവ കൂടാതെ സന്ന്യാസസമൂഹങ്ങളും സന്ന്യാസിനികളും നടത്തിയിരുന്ന ജീവകാരുണ്യ പ്രസ്ഥാനങ്ങൾക്ക് തിരുമേനി വലിയ പിന്തുണയും പ്രോത്സാഹനവുമാണ് നൽകിയിട്ടുള്ളത്.

### 74. ചെഷയർ ഹോം, തിരുവനന്തപുരം

അംഗവൈകല്യം മൂലം ദുരിതം അനുഭവി ക്കുന്ന നിരാലംബരായ ആളുകൾക്ക് താങ്ങും തണ ലുമായി മാറിയ ചെഷയർ ഹോമിന് തിരുവനന്തപു

രത്തും ഒരു ശാഖ ഉണ്ടാകുന്നത് തിരുവനന്തപുരം അതിരൂപത കുറവൻകോണത്ത് സംഭാവന ചെയ്ത സ്ഥലത്താണ്. 1977 ഏപ്രിൽ 15-ന് മുഖ്യമന്ത്രി കെ. കരുണാകരൻ തറക്കല്ലിട്ട സ്ഥാപനം 1978 ഏപ്രിൽ 22ന് രാഷ്ട്രപതി എൻ. സഞ്ജീവ റെഡ്ഡിയാണ് ഉദ്ഘാടനം ചെയ്തത്. ചെഷയർ ഹോം ഇന്റർനാഷണൽ ഫൗണ്ടേഷൻ പ്രസിഡന്റ് സർ ക്രിസ്റ്റഫർ ഫോക്സിലിനോറിസും പത്നിയും കേരളത്തിൽ ഒരു ചെഷയർ ഹോം സ്ഥാപിക്കുക എന്ന ലക്ഷ്യത്തോടെ എത്തിയതോടെയാണ് ഈ സംരംഭത്തെക്കുറിച്ച് ആലോചന തുടങ്ങിയത്.

ആദ്യം റോട്ടറി ക്ലബിന്റെ ചുമതലയിൽ തുടങ്ങാൻ ആഗ്രഹിച്ചെങ്കിലും ചില സാങ്കേതിക തടസ്സങ്ങൾ ഉണ്ടായി. തുടർന്ന് അവർ ഗ്രിഗോറിയോസ് പിതാവിന്റെ സഹായം തേടുകയായിരുന്നു. അങ്ങനെയാണ് സഭാവക സ്ഥലം വിട്ടുകൊടുക്കാൻ തീരുമാനമായത്. മാത്രമല്ല, പിന്നെ അതിന്റെ എല്ലാ പ്രവർത്തനങ്ങളിലും പിതാവ് സജീവമായി ഇടപെട്ടു. കെട്ടിടം നിർമിക്കാനുള്ള സംഭാവന പിരിച്ചെടുക്കുന്നതിലും അദ്ദേഹം മുന്നിട്ടിറങ്ങി. തിരുവിതാംകൂർ രാജകുടുംബത്തിൽ നിന്ന് അന്ന് നാലരലക്ഷം രൂപ സംഭാവനയായി ലഭ്യമാക്കിയത് മാർ ഗ്രിഗോറിയോസ് പിതാവിന്റെ കൂടി ശ്രമം കൊണ്ടായിരുന്നു.

ചെഷയർ ഹോം സ്ഥാപകനായ ലോർഡ് ലിയോനാർഡ് ചെഷയർ തുടർന്ന് മാർ ഗ്രിഗോറിയോസ് പിതാവിനെ ചെഷയർ ഹോം കേന്ദ്ര ഭരണസമിതിയിലേക്ക് നാമനിർദേശം ചെയ്തു.

### 75. ചെഷയർഹോം, മുക്കംപാല

1994-ൽ ചെഷയർഹോം ട്രസ്റ്റിന്റെ സഹകരണത്തിലും, തിരുവനന്തപുരം അതിരൂപതയുടെ ആഭിമുഖ്യത്തിലും തമിഴ്നാട്ടിലെ കന്യാകുമാരി ജില്ലയിൽ മുക്കമ്പാല ബഥനി എസ്റ്റേറ്റിൽ ഒരു ചെഷയർഹോം, ആർച്ച്ബിഷപ്പ് മാർ ഗ്രിഗോറിയോസ് തിരുമേനി ആരംഭിച്ചു. 1994 ജനുവരി ഒൻപതിന് ഇതിന്റെ ഉദ്ഘാടനം നിർവഹിച്ചത് മേജർ ജനറൽ വീരേന്ദ്ര സിങ് ആണ്.

### 76. ക്ഷയരോഗ പുനരധിവാസ കേന്ദ്രം, പുലയനാർകോട്ട

1981-ൽ അഭിവന്ദ്യ മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ പ്രത്യേക താൽപ്പര്യവും, പ്രോത്സാഹനവും കാരണം രൂപമെടുത്തതാണ് പുലയനാർകോട്ടയിൽ സ്ഥിതി ചെയ്യുന്ന ക്ഷയരോഗ പുനരധിവാസ കേന്ദ്രം. ബഥനി സന്യാസ സമൂഹാംഗങ്ങൾ ഇതിന്റെ ഭരണചുമതലയും, മേരി മക്കൾ സന്യാസിനീ സമൂഹാംഗങ്ങൾ ഇവിടുത്തെ ദൈനംദിന ശുശ്രൂഷയും നിർവ്വഹിക്കുന്നു. ക്ഷയരോഗ വിമുക്തരും, എന്നാൽ അഗതികളുമായ മനുഷ്യർക്ക് ഇവിടെ താമസസൗകര്യവും, തൊഴിൽ പരിശീലനവും ലഭിക്കുന്നു. സ്വന്തമായൊരു തൊഴിൽ കണ്ടെത്തി സന്തുഷ്ടരായി ജീവിക്കുകയെന്ന ലക്ഷ്യത്തിലേക്ക് രോഗവിമുക്തരെ നയിക്കുകയാണ് ഈ സ്ഥാപനത്തിന്റെ ലക്ഷ്യം.











### 77. ബഥാനിയാ, കുമാരപുരം

1988-ലാണ് തിരുവനന്തപുരം നഗരത്തിൽ കുമാരപുരം ഫിലിപ്സ് ഹില്ലിൽ ബഥനി സിസ്റ്റേഴ്സിന്റെ ചുമതലയിൽ ആരംഭിച്ച ബഥാനിയ എന്ന ഈ സ്ഥാപനത്തിൽ അമ്പതോളം വികലാംഗരെ പുനരധിവസിപ്പിക്കുന്നു. മുന്നോട്ടുള്ള ജീവിയാത്രയിൽ ഇവരെ സ്വയം പര്യാപ്തരാക്കുകയെന്ന ലക്ഷ്യത്തോടുകൂടി തൊഴിൽ പരിശീലനം നൽകുന്നു. ഈ സ്ഥാപനത്തിന്റെ തുടർ പരിശീലനകേന്ദ്രമായി കുരിയോട് എന്ന സ്ഥലത്ത് ബേത്സിയിദാ എന്ന ഭവനവും പ്രവർത്തിക്കുന്നുണ്ട്. ആരംഭം മുതൽ അഭിവന്ദ്യ മാർ ഗ്രിഗോറിയോസ് പിതാവ് ഈ സ്ഥാപനത്തെ പ്രത്യേകം പ്രോത്സാഹിപ്പിച്ചിരുന്നു.

### 78. ജയമാതാ ബോയ്സ് ഹോം, നാലാഞ്ചിറ

നാലാഞ്ചിറ മാർ ഈവാനിയോസ് വിദ്യാനഗറിൽ ഫ്രാൻസിസ്ക്കൻ മിഷണറി ബ്രദേഴ്സിന്റെ നേതൃത്വത്തിൽ ആരംഭിച്ച ജയമാതാ ബോയ്സ് ഹോമിന് വലിയ പ്രോൽസാഹനമാണ് വന്ദ്യപിതാവ് നൽകിയിട്ടുള്ളത്. നിരന്തരം അവിടെ സന്ദർശിക്കുകയും കുഞ്ഞുങ്ങളോടൊത്ത് സമയം ചിലവഴിക്കുകയും ചെയ്തിരുന്നു. ഇരുന്നൂറിലധികം ആൺകുട്ടികൾ മെച്ചപ്പെട്ട വിദ്യാഭ്യാസം താമസിച്ച് സൗജന്യമായി സ്വീകരിക്കുന്ന ഇടമാണ് ജയമാതാ.

## സാമ്പത്തിക സ്രോതസ്സുകൾ

മെച്ചപ്പെട്ട സാമ്പത്തിക സ്രോതസ്സെന്ന നിലയിൽ അഭിവന്ദ്യ മാർ ഗ്രിഗോറിയോസ് തിരുമേനി കൃഷിയിൽ വലിയ വിശ്വാസമർപ്പിച്ചിരുന്നു. ആ കാരണത്താൽ തിരുവനന്തപുരം അതിരൂപതയെ സാമ്പത്തികമായി സ്വന്തം കാലിൽ നിർത്തുവാൻ അഭിവന്ദ്യ തിരുമേനി നടത്തിയ ശ്രമങ്ങളിൽ പ്രധാനമായും സ്വന്തമായി വാങ്ങിയ കൃഷിഭൂമികളായിരുന്നു. തിരുമേനിയുടെ കാലഘട്ടത്തിൽ ഏകദേശം 2100-ലധികം ഏക്കർ കൃഷിഭൂമിയാണ് അതിരൂപതയ്ക്കായി വാങ്ങിയത്. ഇന്ന് തിരുവനന്തപുരം കൂടാതെ മാർത്താണ്ഡം, മാവേലിക്കര, പത്തനംതിട്ട രൂപതകളുടെ ഉടമസ്ഥതയിൽ ഈ കൃഷി സ്ഥലങ്ങൾ സംരക്ഷിക്കപ്പെടുന്നു.

### 79. ബഥനി എസ്റ്റേറ്റ്, മുക്കംപാല

സാമ്പത്തികമായി ബുദ്ധിമുട്ടനുഭവിച്ചിരുന്ന തിരുവനന്തപുരം അതിരൂപതയ്ക്ക് സ്ഥിരമായ വരുമാനമാർഗം ഉണ്ടാകണമെന്ന് ഗ്രിഗോറിയോസ് പിതാവ് ആഗ്രഹിച്ചു. തമിഴ്നാട്ടിലെ കുലശേഖരത്തിനടുത്ത് മുക്കംപാലയിൽ ഒരു ബ്രാഹ്മണ കുടുംബം 1400 ഏക്കർ വിസ്തൃതമായ എസ്റ്റേറ്റ് വിൽക്കാൻ പോകുന്നതായി അറിഞ്ഞ അദ്ദേഹം അതു വാങ്ങാൻ ഒരു പദ്ധതി തയ്യാറാക്കി. അതു വാങ്ങാനുള്ള തുക കണ്ടെത്തുന്ന ചുമതല പിതാവ് സ്വയം ഏറ്റെടുത്തു. 1962 ൽ കൊള്ളോൺ അതിരൂപത തിരുവനന്തപുരം അതിരൂപതയ്ക്ക് നൽകിയ ഇരുപതുലക്ഷം രൂപയുടെ ലോൺ വഴിയായിട്ടാണ് ഈ എസ്റ്റേറ്റ് വാങ്ങിയത്. രണ്ട് വർഷം കൊണ്ട് ലോൺ തുക തിരിച്ചടച്ചു. പിന്നീട് തിരുവനന്തപുരം അതിരൂപതയുടെ പ്രധാന സാമ്പത്തിക സ്രോതസായി ഈ എസ്റ്റേറ്റ് മാറി. ഇപ്പോൾ ഇവിടെ മാർത്താണ്ഡം, മാവേലിക്കര, പത്തനംതിട്ട രൂപതകൾക്ക് ഭൂമിയുണ്ട്.

### 80. അമലാ എസ്റ്റേറ്റ്, അടൂർ

അടൂർ, പറന്തൻ ഭാഗത്ത് എം. സി. റോഡിനരുകിൽ അന്ത്രപ്പേർ എന്നയാളിൽ നിന്ന് മാർ ഗ്രിഗോറിയോസ് തിരുമേനി വാങ്ങിയ 100 ഏക്കർ വിസ്തൃതിയുള്ള എസ്റ്റേറ്റാണിത്. ഇപ്പോൾ മാർ ക്രിസോസ്റ്റം കോളേജ് സ്ഥിതി ചെയ്യുന്ന ഈ സ്ഥലം പത്തനംതിട്ട രൂപതയുടെ മേൽനോട്ടത്തിലാണ്.

### 81. വേറ്റിനാട് എസ്റ്റേറ്റ്

എം. സി. റോഡരികിൽ വേറ്റിനാട് എന്ന സ്ഥലത്ത് തിരുമേനി വാങ്ങിയ 35 ഏക്കർ വിസ്തൃതിയുള്ള ഈ എസ്റ്റേറ്റ് റബർകൃഷി ചെയ്യാൻ വർഷങ്ങളായി ഉപയോഗിച്ചുവരുന്നു. ഇപ്പോൾ തിരുവനന്തപുരം മേജർ അതിഭദ്രാസനത്തിന്റെ ചുമതലയിലുള്ള ഈ സ്ഥലത്ത് പുതിയ ആത്മീയ സംരംഭങ്ങൾ ആരംഭിക്കുമെന്ന് പ്രതീക്ഷിക്കുന്നു.

### 82. അംബാസമുദ്രം എസ്റ്റേറ്റ്

തമിഴ്നാട്ടിലെ അംബാസമുദ്രത്ത് 300 ഏക്കർ വിസ്തൃതിയിൽ പരന്നുകിടക്കുന്ന ഈ സ്ഥലത്ത് നെല്ലി, പേര, മാതളം തുടങ്ങിയ വ്യത്യസ്തമായ കൃഷികൾ നടത്തിവരുന്നു. ഇപ്പോൾ പത്തനംതിട്ട രൂപതയുടെ ചുമതലയിൽ സ്ഥിതിചെയ്യുന്നു.

### 83. ചെങ്കോട്ട എസ്റ്റേറ്റ്

ഇപ്പോൾ മാർത്താണ്ഡം രൂപതയുടെ അധീനതയിലുള്ള എസ്റ്റേറ്റ് തമിഴ്നാട്ടിലെ ചെങ്കോട്ടയിൽ 90 ഏക്കറിൽ പരന്നുകിടക്കുന്ന. വിവിധ കൃഷികൾ രൂപതയുടെ മേൽനോട്ടത്തിൽ ഇവിടെ നടത്തി വരുന്നു.

### 84. സെന്റ് അലോഷ്യസ് എസ്റ്റേറ്റ്, കാഞ്ചിയോട്

35 ഏക്കർ വിസ്തൃതിയുള്ള ഈ എസ്റ്റേറ്റ് അതിരൂപതയുടെ മൈനർ സെമിനാരിയുടെ നടത്തിപ്പിനായി വന്ദ്യ മാർ ഗ്രിഗോറിയോസ് തിരുമേനി വാങ്ങിയതാണ്. റബ്ബർ ഉൾപ്പെടെയുള്ള വ്യത്യസ്തകൃഷികൾ ഇവിടെ ചെയ്തുവരുന്നു.

### 85. ചിരട്ടക്കോണം എസ്റ്റേറ്റ്

കൊട്ടാരക്കര വൈദിക ജില്ലയിൽ ചിരട്ടക്കോണം കേന്ദ്രമാക്കി വന്ദ്യ തിരുമേനി വാങ്ങിയ ഈ എസ്റ്റേറ്റ് 27 ഏക്കറാണ്. മാർ ബസേലിയോസ് ഓഷൻ സ്റ്റാർ സ്കൂൾ സ്ഥിതി ചെയ്യുന്നത് ഇവിടെയാണ്. ഇപ്പോൾ തിരുവനന്തപുരം മേജർ അതിരൂപതയുടെ മേൽ നോട്ടത്തിൽ.

### 86. കോക്കാട് എസ്റ്റേറ്റ്

പുനലൂരിനടുത്ത് കോക്കാട് എന്ന സ്ഥലത്ത് 10 ഏക്കർ വിസ്തൃതിയിൽ വ്യാപിച്ചുകിടക്കുന്ന ഈ എസ്റ്റേറ്റ് അതിഭദ്രാസനത്തിന്റെ ഉടമസ്ഥതയിലാണ്.

### 87. കൊക്കാത്തോട് എസ്റ്റേറ്റ്

ഇപ്പോൾ പത്തനംതിട്ട രൂപതയുടെ ചുമതലയിലുള്ള ഈ എസ്റ്റേറ്റ് വന്ദ്യ ഗ്രിഗോറിയോസ് തിരുമേനി ഈ പ്രദേശത്തിന്റെ വികസനം ഉന്നം വച്ചു വാങ്ങിയതാണ്. വിവിധ കൃഷികൾ ചെയ്തു വരുന്ന ഈ എസ്റ്റേറ്റ് രൂപതയ്ക്ക് ഒരു മുതൽകൂട്ടാണ്.

### 88. പിരപ്പൻകോട് എസ്റ്റേറ്റ്

എം. സി. റോഡരികിൽ വെഞ്ഞാറമ്മൂട്ടിനടുത്ത് പിരപ്പൻകോട് എന്ന സ്ഥലത്ത് വന്ദ്യ പിതാവ് വാങ്ങിയ 15 ഏക്കർ ഭൂമിയിലാണ് ഇപ്പോൾ തിരുവനന്തപുരം മേജർ അതിരൂപതയുടെ ആതുര ശുശ്രൂഷാ വേദിയായ മലങ്കര മെഡിക്കൽ വില്ലേജ് സ്ഥാപിതമായിരിക്കുന്നത്. കുഷ്ഠരോഗാശുപത്രിയും, കമ്മ്യൂണിറ്റി ഹോസ്പിറ്റലും കാൻസർ കെയർ ഹോമും ഒക്കെ സ്ഥിതി ചെയ്യുന്ന ഈ കാമ്പസിലാണ് അതിരൂപതയുടെ പുതിയ ക്ലെർജിഹോം നിർമ്മിച്ചുകൊണ്ടിരിക്കുന്നത്.

### 89. നരിക്കൽ എസ്റ്റേറ്റ്

തിരുവനന്തപുരം അതിരൂപതയുടെ പ്രീസ്റ്റ് വെൽഫയർ ഫണ്ടിന്റെ രൂപീകരണത്തെ ലക്ഷ്യം വച്ച് വന്ദ്യ മാർ ഗ്രിഗോറിയോസ് തിരുമേനി വാങ്ങിയ പത്തേക്കർ വിസ്തൃതിയുള്ള എസ്റ്റേറ്റാണ് നരിക്കൽ എസ്റ്റേറ്റ്. പുനലൂരിൽ നരിക്കൽ ഇടവകയ്ക്കു സമീപം ഇത് സ്ഥിതി ചെയ്യുന്നു.

## ഇടപെടലുകൾ, വ്യക്തികൾ

കേരളത്തിന്റെ പൊതുസമൂഹത്തിൽ വിഘടനവാദവും ബന്ധങ്ങളിൽ വിള്ളലുകളുമുണ്ടാക്കുന്ന സംഭവങ്ങൾ ഉണ്ടായപ്പോൾ മാർ ഗ്രിഗോറിയോസ് തിരുമേനി ആ സാഹചര്യങ്ങളെ സമചിത്തതയോടെ അഭിമുഖീകരിക്കുകയും രമ്യമായ പരിഹാരമാർഗ്ഗങ്ങൾ നിർദ്ദേശിക്കുകയും ചെയ്തിട്ടുണ്ട്. വ്യത്യസ്ത അഭിപ്രായങ്ങളുള്ള വിഷയങ്ങളിൽ ഭരണാധികാരികളും പൊതുസമൂഹവും അദ്ദേഹത്തിന്റെ അഭിപ്രായങ്ങൾക്ക് വലിയ വിലകല്പിച്ചിട്ടുണ്ട്.

### 90. ലാറി ബേക്കർ

പ്രമുഖ ആർക്കിടെക്റ്റ് ലാറി ബേക്കർ കേരളത്തിൽ വരുന്നതിനും അദ്ദേഹത്തിന്റെ ചെലവുകുറഞ്ഞ വീടുകൾ എന്ന ആശയം നടപ്പിലാക്കുന്നതിനും അഭിവന്ദ്യ മാർ ഗ്രിഗോറിയോസ് തിരുമേനി എടുത്ത താല്പര്യം വളരെ പ്രശ്സനീയമാണ്. പട്ടം അരമനയിൽ അത്തരം വീടുകളുടെ മാതൃകകൾ നിർമ്മിച്ചിരുന്നു.

### 91. ക്രിസ്തുവിന്റെ ആറാം തിരുമുറിവ് നാടകം

ഈ നാടകം പ്രദർശനത്തിന് അനുമതി വാങ്ങിയപ്പോൾ കേരളത്തിലെ ക്രൈസ്തവ ലോകം വല്ലാതെ വേദനിച്ചു. കേരളം ഭരിക്കുന്നത് ഇടതു നേതൃത്വത്തിലുള്ള നായനാർ സർക്കാർ. ധാരാളം പ്രക്ഷോഭ









ങ്ങൾ നാടിന്റെ നാനാഭാഗത്തും അരങ്ങേറി. ദിവസങ്ങൾ കഴിയുംതോറും രംഗം കൂടുതൽ വഷളായിക്കൊണ്ടിരുന്നു. ഒടുവിൽ മാർ ഗ്രിഗോറിയോസ് തിരുമേനി വിഷയത്തിൽ ഇടപെട്ടു. മുഖ്യമന്ത്രി നായനാർ പട്ടം അരമനയിലെത്തി. വിഷയം വിശദമായി കേട്ടു. ഒടുവിൽ നാടകത്തിന് അനുമതി നിഷേധിച്ചു. തിരുമേനിയുടെ കർശനമായ നിലപാടും സമയോചിതമായ ഇടപെടലും കൊണ്ടാണ് നാടകം നിരോധിച്ചത്.

### 92. പൂന്തുറ കലാപം

തിരുവനന്തപുരം നഗരത്തിനു സമീപം പൂന്തുറയിൽ ഇരു വിഭാഗം ജനങ്ങൾ തമ്മിൽ വർഗീയ കലാപം ഉണ്ടായപ്പോൾ സർക്കാർ അനേകം ബറ്റാലിയൻ പോലീസിനെ അയക്കേണ്ടിടത്ത് അഭിവന്ദ്യ തിരുമേനിയെയാണ് സമാധാന ശ്രമങ്ങൾക്കായി അയച്ചത്. തിരുമേനിയുടെ നേതൃത്വത്തിൽ അവിടെ ഇതര മത നേതാക്കളെ കൂട്ടി സമാധാന റാലി നടത്തുകയും മണിക്കൂറുകൾക്കകം ലഹള ഒതുങ്ങുകയും ചെയ്തു.

### 93. ചാല തീവയ്പ്

തിരുവനന്തപുരം നഗരത്തിലെ ചാല മാർക്കറ്റിനോട് ചേർന്ന സ്ഥലങ്ങളിലെ ഇരു വിഭാഗം ആളുകൾ തമ്മിൽ സംഘർഷം ഉണ്ടായപ്പോൾ അവിടെയും സമാധാന ദൂതനായി ഓടി എത്തിയത് അഭിവന്ദ്യ പിതാവായിരുന്നു. വിവിധ മത നേതാക്കന്മാരുമായി പരസ്പരം സംസാരിച്ചു പ്രശ്നത്തിനു രമ്യമായ പരിഹാരം കാണുവാൻ മുൻകൈയെടുത്തത് പിതാവായിരുന്നു.

### 94. മാർപാപ്പയുടെ സന്ദർശന വിവാദം

പരിശുദ്ധ ജോൺ പോൾ മാർപാപ്പ ഇന്ത്യ സന്ദർശിച്ചപ്പോൾ തിരുവനന്തപുരം അതിൽ ഉണ്ടായിരുന്നു. ശംഖുമുഖം കടപ്പുറത്ത് സന്ദർശനയോഗം നടത്തുവാനായിരുന്നു തീരുമാനം. എന്നാൽ ഹൈന്ദവർ പിതൃബലി അർപ്പിക്കുന്ന സ്ഥലത്ത് പാപ്പാ വേദി സ്ഥാപിക്കുവാൻ പാടില്ലായെന്നു ഒരു വിഭാഗം തർക്കം ഉന്നയിച്ചു. ചെങ്കോട്ടുകോണം സ്വാമിയുടെ നേതൃത്വത്തിലായിരുന്നു തർക്കം. തർക്കം പരിഹരിക്കുവാൻ തിരുമേനി മുന്നിട്ടിറങ്ങി. സ്വാമിയെ അദ്ദേഹത്തിന്റെ ആശ്രമത്തിൽ പോയി കണ്ടു. ഹൈന്ദവരുടെ വികാരം മുറിപ്പെടുത്തി മാർപാപ്പ ഇവിടം സന്ദർശിക്കേണ്ട എന്ന നിലപാട് പിതാവും എടുത്തു. മാർപാപ്പ പോയികഴിഞ്ഞാലുടൻ വേദിപൊളിച്ച് മാറ്റുമെന്ന് ഉറപ്പ് നൽകി. ഒടുവിൽ സ്വാമി സമ്മതിച്ചു. തർക്കങ്ങൾ എല്ലാം രമ്യമായി പരിഹരിച്ചു. തിരുമേനി വാക്കു പാലിച്ചു. സന്ദർശനം കഴിഞ്ഞപ്പോൾ വേദി പൊളിച്ചുമാറ്റി.

### 95. നിലയ്ക്കൽ വിവാദം

നിലയ്ക്കൽ ക്രൈസ്തവരെ സംബന്ധിച്ചു ചരിത്ര പ്രാധാന്യം ഉള്ള സ്ഥലമാണ്. മാർത്തോമാ ശ്ലീഹാ സ്ഥാപിച്ച പള്ളികളിൽ ഒന്ന് അവിടെയാണെന്ന് നൂറ്റാണ്ടുകളായുള്ള വിശ്വാസം നിലനിൽക്കുന്നു. അവിടെ ഒരു കുരിശു കണ്ടെത്തി. ആ സ്ഥലത്ത് തന്നെ പള്ളി പണിയണം എന്ന് ക്രൈസ്തവർ ആവശ്യപ്പെട്ടു. എന്നാൽ ശബരിമല ക്ഷേത്രത്തിന്റെ പൂങ്കാവനം അവിടെയായതിനാൽ പള്ളി അവിടെ പണിയാൻ പാടില്ലെന്ന് ഹൈന്ദവരും. വിവിധ ക്രൈസ്തവ മേലധ്യക്ഷൻമാരെ കൂട്ടി എം. പി. മന്മഥൻ പോലെയുള്ള നേതാക്കന്മാരുടെ സഹകരണത്തോടെ തിരുമേനി പ്രശ്നപരിഹാരത്തിന് ശ്രമിച്ചു. ഫലം കണ്ടു. പൂങ്കാവനം ഒഴിച്ചുള്ള സ്ഥലത്ത് പള്ളിപണിയാൻ തീരുമാനമായി. അത് ഒരു എക്യുമെനിക്കൽ ദൈവാലയമായി പണിയുന്നതിനും സാധിച്ചു.

## ആശയങ്ങൾ

മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ പ്രസംഗങ്ങൾ ഒരിക്കലും ശബ്ദകോലാഹലങ്ങളായിരുന്നില്ല. പൊതു സമൂഹത്തെ നന്മയിലേക്കും അഭിവൃദ്ധിയിലേക്കും നയിക്കുവാനുതകുന്ന അനേക ആശയങ്ങൾ അദ്ദേഹത്തിന്റെ പ്രസംഗങ്ങളിലുണ്ടായിരുന്നു. കേവലം ആശയപ്രചാരകൻ എന്നതിലുപരി അവയുടെ നടപ്പാക്കൽ അദ്ദേഹം ഉറപ്പാക്കിയിരുന്നു. മരങ്ങൾ വച്ചുപിടിപ്പിക്കുന്നതിനും എല്ലാവർക്കും ശൗചാലയം നൽകുന്നതിനും നേത്രദാനം മഹാദാനം എന്ന് സമൂഹത്തെ പഠിപ്പിക്കുന്നതിനും അര നൂറ്റാണ്ട് മുൻപ് അദ്ദേഹം തന്റെ കർമ്മ ജീവിതം സമർപ്പണം ചെയ്തിട്ടുണ്ട്.

### 96. മലമുകളിലെ കപ്പയും തീരത്തെ മീനും

തിരുമേനി പ്രചരിപ്പിച്ചതും നടപ്പിലാക്കിയതുമായ ഒരു ആശയമാണ് ഇത്. തീരപ്രദേശത്ത് നിന്നും മീൻ പിടിച്ചു. അന്ന് തന്നെ അത് മലയോര ഗ്രാമങ്ങളിൽ എത്തിച്ചുകൊടുക്കുകയും അവിടെ നിന്നും കപ്പ വാങ്ങി അത് തീരദേശത്ത് എത്തിക്കുകയും ചെയ്തിരുന്നു. ഒരേ വാഹനത്തിൽ ഇത് കൊണ്ടുപോകുന്നതിന് വേണ്ട ക്രമീകരണം ചെയ്തിരുന്നു. ഇതിന്റെ നടത്തിപ്പിനായി ഒരു വൈദികനെ തന്നെ ഏൽപ്പിച്ചിരുന്നു.

### 97. ഒരു ഭവനത്തിന് ഒരു ആട്

ധാരാളം പാലു തരുന്ന നല്ലയിനം ആടുകളെ വാങ്ങി തിരുവനന്തപുരത്തും പരിസരത്തുമുള്ള പാവപ്പെട്ട കുടുംബങ്ങൾക്ക് നൽകുന്ന പദ്ധതി പിതാവാണ് ആവിഷ്കരിച്ചത്. പിതാവിന്റെ ജൂബിലി പ്രമാണിച്ച് ഈ പദ്ധതി വിപുലപ്പെടുത്തുകയും 250 കുടുംബങ്ങൾക്ക് ആടുവാങ്ങാൻ സഹായം നൽകുകകയും ചെയ്തു. മൂന്ന് ആടുകളെ വീതം വാങ്ങുന്നതിനും അതിനെ ഇൻഷുർ ചെയ്യുന്നതിനുമായി 3660 രൂപ വീതം ഓരോ കുടുംബത്തിനും നൽകി. പലവർഗത്തിൽപ്പെട്ട അത്യുത്പാദന ശേഷിയുള്ള ആടുകളെ വാങ്ങി പുതിയ സങ്കരയിനം ആടുകളെ ഉത്പാദിപ്പിക്കുന്നതിനായി നാലാഞ്ചിറ ബഥനി എസ്റ്റേറ്റിൽ ആടുവളർത്തൽ കേന്ദ്രം ആരംഭിച്ചു. ഇവിടെ ആടുവളർത്തലിൽ ശാസ്ത്രീയ പരിശീലനത്തിനും അവസരമൊരുക്കി.

### 98. ആയിരം കോഴിക്ക് ഒരു കാട

പട്ടത്തെ അരമനയിൽ തിരുമേനി കാട കോഴിയെ

വളർത്തിയിരുന്നു. കാടയുടെ പോഷക ഗുണം മനസിലാക്കിയ തിരുമേനി താൻ പൊകുന്നിടങ്ങളിലെല്ലാം അതിന്റെ ഗുണവിശേഷം പറയുമായിരുന്നു. 'ആയിരം കോഴിക്ക് ഒരു കാട' എന്ന കാര്യം തിരുമേനിയെ കാണുന്നവരെല്ലാം ഓർക്കുമായിരുന്നു.

### 99. ഒരു മരം മുറിച്ചാൽ മറ്റൊരു മരം

മരങ്ങളെ സ്നേഹിച്ചിരുന്ന ആളായിരുന്നു തിരുമേനി. ധാരാളം മരങ്ങളെ തിരുമേനി നട്ടുവളർത്തിയിരുന്നു. എന്നാൽ അത്യാവശ്യത്തിന് ഒരു മരം മുറിക്കേണ്ടി വന്നാൽ അതിനു പകരം മറ്റൊരു മരം നട്ടു വളർത്തണം എന്ന് തിരുമേനി പ്രത്യേകം ഓർമ്മിപ്പിച്ചിരുന്നു.

### 100. ചെലവു കുറഞ്ഞ വീട്

നിർമാണ മേഖലയിൽ അനുവർത്തിച്ചുപോന്ന ചില നയങ്ങൾ കാരണം വീട് പണി സാധാരണക്കാരന് അപ്രാപ്യമായിരുന്നു. ഇതിൽ നിന്നു മാറിച്ചിന്തിക്കാൻ എൻജിനീയർമാർ തയ്യാറും അല്ലായിരുന്നു. അക്കാലത്താണ് മാർ ഗ്രിഗോറിയോസ് തിരുമേനി ലാറി ബേക്കർ എന്ന യൂറോപ്യനെ പരിചയപ്പെടുന്നത്. മലയാളിയെ വിവാഹം കഴിക്കുകയും ഉത്തരേന്ത്യയിൽ സന്നദ്ധസേവനം നടത്തുകയും ചെയ്തിരുന്ന അദ്ദഹത്തെ കേരളത്തിലേക്കു കൊണ്ടുവന്നത് മാർ ഗ്രിഗോറിയോസ് തിരുമേനി ആയിരുന്നു. നാടൻ വസ്തുക്കൾ ഉപയോഗിച്ചും പ്രകൃതിക്ക് കോട്ടം വരുത്താതെയും സവിശേഷമായ രൂപകൽപന കൊണ്ട് ശ്രദ്ധേയമായ രീതിയിലും ലാറി ബേക്കർ രൂപകൽപന ചെയ്ത കെട്ടിടങ്ങൾ പിന്നെ എല്ലാവരുടെയും ശ്രദ്ധാകേന്ദ്രമായി മാറി. ചെലവുകുറഞ്ഞ കെട്ടിടം ഈടുള്ളതാണെന്നു ബോധ്യപ്പെടുത്താൻ പട്ടം അരമനയിൽ തന്നെ പിതാവ് മുൻകൈ എടുത്ത് നാലു കെട്ടിടങ്ങൾ പണിതു. പിന്നീട് ബേക്കർ ശൈലി അനുകരിക്കുന്നവരുടെ എണ്ണം കേരളത്തിൽ കൂടുകയും ചെയ്തു. ഇന്നും ആ ശൈലിയുടെ പിന്തു

വലിയ സ്ഥാനമാണുള്ളത്.

*ഈ കുറിപ്പ് ഇവിടെ അവസാനിപ്പിക്കുമ്പോൾ അനേകം കാര്യങ്ങൾ ഇതിലെഴുതി ചേർക്കുവാൻ മനസ്സി ൽ ഓർമ്മവരുന്നു. ഇവയിൽ എഴുതി ചേർത്തതിനെക്കാളും പ്രാധാന്യമുള്ള മറ്റനേക കാര്യങ്ങൾ വായനക്കാരായ നിങ്ങൾക്ക് ഓർത്തെടുക്കുവാൻ കഴിയും. ഈ പറഞ്ഞ കാര്യങ്ങൾ ചേർത്ത് ഒരു പുസ്തകത്തിന്റെ പണിപ്പുരയിലാണ് ഞങ്ങൾ. അതിൽ കൂടുതൽ വിവരങ്ങൾ ചേർത്ത് അതിനെ അർത്ഥവത്താക്കുവാൻ നിങ്ങൾക്ക് കഴിയും. ഈ കാര്യത്തിൽ എല്ലാ മാന്യ വായനക്കാരുടെയും അഭ്യുദയകാംക്ഷികളുടെയും നിർദ്ദേശങ്ങളും ഉപദേശങ്ങളും തിരുത്തലുകളും വിനയപൂർവ്വം അഭ്യർത്ഥിക്കുന്നു.*

*എന്ന്*
*രചയിതാക്കൾ*










വൈദികർക്കും സന്യസ്തർക്കും വചനശുശ്രൂഷകർക്കും നോമ്പുകാല ധ്യാനത്തിനും വിചിന്തനത്തിനും പഠനത്തിനും വചനശുശ്രൂഷയ്ക്കും സഹായകമായ ഉത്തമ ഗ്രന്ഥം.

കോപ്പികൾ പട്ടത്തുള്ള സെന്റ് ഇഗ്നേഷ്യസ് സെന്ററിൽ ലഭ്യമാണ്.

## സുവിശേഷത്തിന്റെ ആനന്ദം പകരാം...
## സഭയുടെ ശുശ്രൂഷകളിൽ പങ്കാളികളാകാം...

# വായിക്കുക വരിക്കാരാകുക
# പ്രചരിപ്പിക്കുക




# ക്രൈസ്തവ കാഹളം

മലങ്കരസുറിയാനി കത്തോലിക്കാ സഭയിലെ
പ്രഥമ പ്രസിദ്ധീകരണം.

**നിങ്ങളുടെ ജീവിതത്തിലെ സുപ്രധാന നിമിഷങ്ങൾ**
**കാഹളം വായനക്കാരുമായി പങ്കുവയ്ക്കുക.**

മാമോദീസ, ആദ്യകുർബാന സ്വീകരണം, വിവാഹം, വിവാഹവാർഷികം,
ചരമവാർഷികം, ഉപകാരസ്മരണ എന്നിവയുടെ പരസ്യങ്ങൾ മിതമായ നിരക്കിൽ
കാഹളം പ്രസിദ്ധീകരിക്കുന്നു.

കൂടുതൽ വിവരങ്ങൾക്ക്
**റവ. ഫാ. ജോബിൻ ജേക്കബ് കറുകയിൽ**
സർക്കുലേഷൻ മാനേജർ
ഫോൺ 8281459112

